൧൯൦൨-ന്നു ൧൦൭൭

പുസ്തകം ൧൧] കുംഭം [ലക്കം ൨

# മലങ്കരെ

# ഇടവകപത്രിക

മാസംതോറും പ്രസിദ്ധപ്പെടുത്തുന്നതു.



"നമ്മുടെ കൎത്താവായ യേശുക്രിസ്തുവിന്റെ കുരിശിങ്കലല്ലാതെ പുകഴ്ച ചെയ്വാൻ സംഗതി വരരുതു".
(മാർ പൌലൂസ).

## സംഗതിവിവരങ്ങൾ.



Mar Thomas Press Cottayam.

൧൯൦൨—൧൦൭൭

| സുറിയാനി | ഇംഗ്ലീഷ് | മലയാളം | ആഴ്ച | വിശേഷ ദിവസങ്ങൾ. |
|---|---|---|---|---|
| ൧ | ൧൪ | ൧ | വെ | |
| ൨ | ൧൫ | ൨ | ശ | ൨. നു— മാർ അപ്രേമിന്റെയും മ[illegible]തെപാദോറൊസ് സഹദായുടെയും [illegible]ക്ഷ. |
| ൩ | ൧൬ | ൩ | ഞ | ൩. നു— നോമ്പിൽ ൨_ാം ഞായറാ[illegible] (ഗാർബൊ) |
| ൪ | ൧൭ | ൪ | തി | ൧൦. നു— നോമ്പിൽ ൩_ാം ഞായറാ[illegible] (മ്ശർയെ) |
| ൫ | ൧൮ | ൫ | ചൊ | ൧൭. നു— നോമ്പിൽ ൪_ാം ഞായറാ[illegible] (ക്നാനയീത്താ) |
| ൬ | ൧൯ | ൬ | ബു | ൨൦. നു— നോമ്പിന്റെ മദ്ധ്യനാ[illegible] |
| ൭ | ൨൦ | ൭ | വ്യാ | ൨൪. നു— നോമ്പിൽ ൫.ാം ഞായറാ[illegible] (ഹിവ്ത്താ) |
| ൮ | ൨൧ | ൮ | വെ | ൨൫. നു— ദൈവമാതാവിനോടു ഗ്ബ്രിയേൽ മാലാകാ പഥറിച്ച പെരു[illegible]ശ. (സൂബോറൊ, മാറാനായ) |
| ൯ | മാർച്ച് ൨൨ | ൯ | ശ | ൩൧. നു— നോമ്പിൽ ൬_ാം ഞായറാ[illegible] (സമ്രയെ) സെബസ്ത്യിയിലെ നാല്പ[illegible] സഹദേന്മാരുടെ നാൾ. |
| ൧൦ | ൨൩ | ൧൦ | ഞ | |
| ൧൧ | ൨൪ | ൧൧ | തി | |
| ൧൨ | ൨൫ | ൧൨ | ചൊ | |
| ൧൩ | ൨൬ | ൧൩ | ബു | |
| ആദർ ൧൪ | ൨൭ | ൧൪ | വ്യാ | |
| ൧൫ | ൨൮ | ൧൫ | വെ | |
| ൧൬ | ൨൯ | മീനം ൧൬ | ശ | |
| ൧൭ | ൩൦ | ൧൭ | ഞ | |
| ൧൮ | ൩൧ | ൧൮ | തി | |
| ൧൯ | ൧ | ൧൯ | ചൊ | |
| ൨൦ | ൨ | ൨൦ | ബു | |
| ൨൧ | ഏപ്രിൽ ൩ | ൨൧ | വ്യാ | |
| ൨൨ | ൪ | ൨൨ | വെ | |
| ൨൩ | ൫ | ൨൩ | ശ | |
| ൨൪ | ൬ | ൨൪ | ഞ | |
| ൨൫ | ൭ | ൨൫ | തി | |
| ൨൬ | ൮ | ൨൬ | ചൊ | |
| ൨൭ | ൯ | ൨൭ | ബു | |
| ൨൮ | ൧൦ | ൨൮ | വ്യാ | |
| ൨൯ | ൧൧ | ൨൯ | വെ | |
| ൩൦ | ൧൨ | ൩൦ | ശ | |
| ൩൧ | ൧൩ | ൧ | ഞ | |

# മലങ്കര ഇടവക പത്രിക

പുസ്തകം ൧൧]    ൧൯൦൨    ശബ്ബാത്ത്    [ലക്കം ൨


മംഗളം.

ആറുനാലുമതൊത്തിട്ടന്നൊരു വയസ്സൻപാൽകടന്നിട്ടു നൽ-
ക്രൂരോപദ്രശതന്നിലങ്ങുമരുവും സല്പത്രിക പത്രികെ,
ഏറും ബുദ്ധി സുയുക്തികൾക്കു നിധിയാം കാന്തന്മാർക്കുടെ സുഖി-
ച്ചേറെക്കാലമിരിക്കുവാൻ കൃപനിനക്കേകട്ടെ സർവ്വേശ്വരൻ.

പി. റ്റി. ജോൺ.

ദ്വേഷിച്ചു ദുർജ്ജനമടുത്തതുകാരണം കെ-
ശോഷിച്ച മർത്ത്യനെ വിളിച്ചു മനസ്സലിഞ്ഞു,
തോഷത്തൊടൊത്തു സുഖമാക്കിയൊരേശുനാഥൻ-
ഘോഷിച്ചു തന്നെ വിലസട്ടെ മമാന്തരംഗെ.

നടക്കൽ വക്കി.

---

## രഹസ്യ പ്രാൎത്ഥനയിൽ വരുത്തേണ്ട പ്രധാന സംഗതികൾ.

൧. നാം ദൈവത്തെ യോഗ്യമായിരിക്കുന്നപ്രകാരം പ്രസാദിപ്പിക്കാതെയും തന്റെ ആർദ്രകരുണകളിൽ ഏറ്റം ചെറിയതിന്നുപോലും അയോഗ്യന്മാരായിരിക്കയും ചെയ്തിട്ടും മഹാ കരുണയുള്ള പിതാവിനെപോലെ തത്സമയങ്ങളിൽ നമുക്ക സൌജന്യമായി നൽകികൊണ്ടിരിക്കുന്ന സംഖ്യയില്ലാത്ത തന്റെ പ്രീതിവാത്സല്യത്തെക്കുറിച്ചും ഉപകാരങ്ങളെക്കുറിച്ചും നമ്മുടെ ഹൃദയത്തിന്റെ ആഴത്തിൽനിന്നും നന്ദിയും ഭയഭക്തിയും ഇടകലൎന്നു വിളങ്ങികൊണ്ടിരിക്കുന്ന ആത്മാവോടുകൂടെ കൎത്താവിനെ നാം സ്തുതിച്ചു മഹത്വപ്പെടുത്തണം.

൨. നമ്മുടെ ആത്മാവും ജഡവും വേർപിരിയും നാൾ വരെ നമ്മുടെ ഭാവികാല നടപടികൾ ദിവ്യവരപ്രസാദരശ്മികളെ ധരിച്ചിരിക്കുന്നതും മനുഷ്യരുടെ ഇടയിൽ നല്ല സമ്മതവും കണ്ടുപഠിതാവിഷയത്തിന്നു തെരഞ്ഞെടുക്കപ്പെടത്തക്കവണ്ണം യോഗ്യത ഉള്ളവയും ആയിരിപ്പാൻവേണ്ടി തന്റെ മേൽനോട്ടത്തിൻകീഴ നമ്മുടെ കാലടികളെ ക്രമപ്പെടുത്തുവാനായിട്ടു ദൈവമായ കൎത്താവിൽനിന്നു നാം യാചിക്കണം.

൩. നമ്മുടെയും നമ്മുടെ കുടുംബത്തിന്റെയും, നമ്മുടെ ആത്മീക ഭരണകൎത്താക്കൾ, സ്നേഹിതന്മാർ മുതലായി, നമുക്കുള്ളവരൊക്കയുടെയും ക്ഷേമത്തിന്നും, ദിവ്യനടത്തിപ്പിന്നും, ആത്മാവിന്റെ കാവലിന്നും വേണ്ടി കൎത്താവിനോടു അപേക്ഷിക്കണം.

൪. സ്നേഹിതന്മാരെന്നൊ ശത്രുക്കളെന്നൊ പക്ഷഭേദം വിചാരിക്കാതെ, കൎത്താവിന്റെ തിരുനാമത്തിൽ മാമോദീസാ കൈക്കൊണ്ടി

ട്ടുള്ള എല്ലാവൎക്കുംവേണ്ടി; അവരുടെ കഷ്ടതകളുടെ ആശ്വാസത്തിന്നും പരീക്ഷകളുടെ ജയത്തിന്നും; രോഗങ്ങളുടെ സ്വസ്ഥതയ്ക്കും, പാപങ്ങളുടെ മോചനത്തിന്നും വസന്തകളുടെ ഒതുക്കത്തിന്നും, ക്ഷാമത്തിന്റെ പുലച്ചയ്ക്കും ആയിട്ടു തന്നോടു നാം അപേക്ഷിക്കണം.

൫. ആദികാലത്തുങ്കൽ നാം തന്നെയും സത്യ ദൈവത്തെ അറിഞ്ഞിട്ടില്ലാത്തവരും വിഗ്രഹങ്ങൾക്കു ബലി കഴിക്കുന്നവരുമായ ജാതികളുടെ തലമുറയിൽ എണ്ണപ്പെട്ടവരായിരിക്കുമ്പോൾ ദൈവപുത്രന്റെ പുതിയതും വാത്സല്യമുള്ള സഭ എന്നുള്ള വിലയേറിയ നാമം വിളിക്കപ്പെട്ടവാൻ തക്കവണ്ണം നമ്മോടുണ്ടായിരിക്കുന്ന തന്റെ വലിയ അനുഗ്രഹത്തെ ഓൎത്തു; ഇപ്പോൾ നാം പുറജാതികൾക്കുവേണ്ടി, അവരു കണ്ണു കണ്ടിട്ടില്ലാത്തതും കേൾവിക്കു എത്തപ്പെട്ടിട്ടില്ലാത്തതും ഹൃദയത്തിന്നു അതിന്റെ മഹിമയേറിയ സ്വരൂപം മനസ്സിലായിട്ടില്ലാത്തതുമായ ആ മറയപ്പെട്ടിരിക്കുന്ന മഹാ ഭാഗ്യസ്ഥലത്തിലെക്കു ചെന്നെത്തുവാൻ ആഗ്രഹിക്കുന്ന വഴിയാത്രക്കാൎക്കു ഒരുക്കപ്പെട്ടിരിക്കുന്ന ചൊവ്വുള്ളതും ഇരുവശങ്ങളിലുമുള്ള മതിലുകളിന്മേൽ കാഴ്ചക്കു ഇമ്പമുള്ള മനോഹരമായ സൌരഭ്യ പുഷ്പങ്ങൾ പടൎന്നു കയറികിടക്കുന്നതുമായ അംബരമാൎഗ്ഗം എന്നു പേരായ "ക്രിസ്ത്യാനി മാൎഗ്ഗം" എന്ന ഉയൎന്നവഴിയിലേക്കു വന്നുചേരുവാനായിട്ടു, തന്റെ ആകൎഷിക്കുന്നതായ ദൈവീക വിളിയുടെ ഇമ്പമുള്ള സ്വരം അവരെയും കേൾപ്പിക്കുമാറാകേണമെന്നു നാം അപേക്ഷിക്കണം.

൬. വിശ്വാസികളായ സകല മരിച്ചുപോയിരിക്കുന്നവരുടെയും പാപങ്ങളുടെ മോചനത്തിന്നും പരലോകത്തിലുള്ള അനുകൂലത്തിന്നുമായി (ആവൎത്തനം. ൩൩. ൬. രൂബനു വേണ്ടി മോശ പ്രാൎത്ഥിച്ചതുപോലെ) റശ്ശീയെ: ദുഷ്ടന്മാരല്ലാ. എന്നാലൊ, ഹാത്തോയെ പാപികൾക്കുവേണ്ടി നാം പ്രാൎത്ഥിപ്പാൻ വേണ്ടിയിരിക്കുന്നു.

൭. പറുദെസായിൽ വസിക്കുന്ന പരിശുദ്ധന്മാരുടെ ആത്മാക്കൾ ഭൂവാസികളുടെ പരീക്ഷകളെയും സങ്കടങ്ങളെയും ദിവ്യ കണ്ണുകളാൽ നോക്കി കണ്ടു. അവരുടെ സമാധാനത്തിന്നായി ആഗ്രഹിക്കയും അവൎക്കുവേണ്ടി തങ്ങളുടെ ഉടയവനോടു അനുഗ്രഹങ്ങളെ യാചിക്കയും ചെയ്യുന്നവരാകയാൽ, അവരോടു നമുക്കു മദ്ധ്യസ്ഥതയായി ദൈവമായ കൎത്താവിനോടു ഞങ്ങൾക്കുവേണ്ടി നിങ്ങളും അപേക്ഷിച്ചുകൊള്ളണമേ എന്നു നാം പ്രാൎത്ഥിപ്പാൻ ആവശ്യമാകുന്നു.

---

## പ്ശീത്തൊ സുറിയാനി.

### പുതിയനിയമ വേദപുസ്തകം (തുടൎച്ച)

൧. നമ്മുടെ കൎത്താവിന്റെ കാലത്തു യഹൂദജനങ്ങൾ സംസാരിച്ചുവന്ന ഭാഷ ഏതായിരുന്നു എന്നു നമുക്കു ആലോചിച്ചു നോക്കാം.

നമ്മുടെ കൎത്താവിന്റെ ജനനത്തിന്നു ഏകദേശം ൬൦൦ വൎഷം മുമ്പു യഹൂദജനങ്ങൾ ബാബിലോൻദേശത്തു ൭൦. വൎഷത്തോളം അടിമകളായി പാൎത്തിരുന്നു

ഈ അടിമക്കാലത്തോളം അവർ സംസാരിച്ചുവന്നിരുന്നതു പൂൎവിക എബ്രായഭാഷ ആയിരുന്നു. എബ്രായഭാഷ എന്നു പേരുണ്ടായതു യെഹൂദജനങ്ങളെ എബ്രായക്കാർ എന്നു സാധാരണ വിളിച്ചുവന്നതിനാൽ ഈ പേരിൽനിന്നാണ. പൂൎവിക എബ്രായഭാഷയും, ബാബിലോൻ ഭാഷയായിരുന്ന കൽദായ സുറിയാനിഭാഷയും തമ്മിൽ അന്യോന്യ സംബന്ധവും ചേൎച്ചയും ഉള്ള ഭാഷകളായിരുന്നതുകൊണ്ടു മെൽ പറഞ്ഞ അടിമക്കാലത്തിൽ യെഹൂദജനങ്ങളുടെ സംസാരം കൽദായസുറിയാനി ഭാഷയായി തീൎന്നു. ബാബിലോൻ അടിമയിൽ നിന്നും അവർ തങ്ങളുടെ സ്വദേശത്തേക്കു തിരിച്ചുവന്ന ശേഷവും, ഈ സുറിയാനി ഭാഷതന്നെ അവർ സംസാരിച്ചുപോന്നു. എന്നാൽ അവരുടെ വേദാഗമങ്ങൾ ഒടുവിൽ ചില ചില്ലറ ഭാഗങ്ങൾ ഒഴികെ എല്ലാം പൂൎവിക എബ്രായയിൽതന്നെ ആയിരുന്നു. ഈ പൂൎവിക എബ്രായഭാഷയെ യൂദറബ്ബിമാർ പ്രത്യേകം അഭ്യസിച്ചിരുന്നു. അവരുടെ സുന്നഗോഗുകളിൽ പൂൎവിക എബ്രായഭാഷയിൽ വേദാഗമങ്ങൾ വായിച്ചു കൽദായ സുറിയാനി ഭാഷയിൽ അൎത്ഥം പറഞ്ഞു ജനങ്ങളെ മനസ്സിലാക്കിവന്നു. നമ്മുടെ കൎത്താവിന്റെ കാലത്തെ യെഹൂദജനങ്ങളുടെ സംസാരവും കൽദായസുറിയാനി ഭാഷ ആയിരുന്നു. പലകാലങ്ങളിൽ യെഹൂദജനങ്ങളെ ജയിച്ച ഇതര ഭാഷക്കാരോടുള്ള സംസൎഗ്ഗം നിമിത്തം ബാബിലോനിൽ അവർ പരിചയിച്ച കൽദായ സുറിയാനിയിൽ നിന്നും ചില ഈഷൽ ഭേദങ്ങൾ കൎത്താവിന്റെ കാലത്തു യെഹൂദരുടെ ഭാഷക്കു ഉണ്ടായിരുന്നു എങ്കിലും, ഇതിനെ കൽദായസുറിയാനി എന്നും, അറമായ സുറിയാനി എന്നും സാധാരണ ചില പുസ്തകങ്ങളിൽ പറഞ്ഞിരിക്കുന്നതായി കാണുന്നു.

നമ്മുടെ കൎത്താവു യെഹൂദകുലത്തിൽ ജനിക്കയും അവരുടെ ഇടയിൽ വളരുകയും ചെയ്തതുകൊണ്ടു തന്റെ ജന്മഭാഷയായിരുന്നതും താൻ സംസാരിച്ചതും ഈ സുറിയാനിഭാഷയായിരുന്നു. കൎത്താവും തന്റെ അപ്പോസ്തലന്മാരും അധികമായി സഞ്ചരിച്ചതു യെഹൂദരുടെ ഇടയിലായിരുന്നതുകൊണ്ടു തന്റെ പരസ്യശുശ്രൂഷയിൽ താൻ ഓരോ അവസരത്തിങ്കൽ പറഞ്ഞിട്ടുള്ള സംഭാഷണങ്ങൾ ഉപദേശങ്ങൾ പഠിപ്പിക്കകൾ, തന്റെ പ്രസംഗങ്ങൾ അപ്പോസ്തലൎക്കു താൻ ചൊല്ലികൊടുത്ത പ്രാൎത്ഥന ഇവയെല്ലാം മേൽ പറഞ്ഞ സുറിയാനി ഭാഷയിൽ തന്നെ ആയിരുന്നു. തന്റെ ദൈവത്വം സംബന്ധിച്ചു പറഞ്ഞാൽ തനിക്കു സമസ്ത ഭാഷയും അറിയാമെങ്കിലും, താൻ വല്ലപ്പോഴെങ്കിലും ഇതരഭാഷ സംസാരിച്ചിട്ടുണ്ടോ എന്നു നമുക്കു നിശ്ചയമായി പറവാൻ പാടില്ലാ. തന്റെ മനുഷ്യത്വപ്രകാരം വിചാരിച്ചാൽ തനിക്കു വിദ്യാഭ്യാസം ഒന്നും ഉണ്ടായിട്ടില്ലന്നതന്നെ പറയേണ്ടിയിരിക്കുന്നു. (യോഹ. ൭. അ. ൧൫. വാ. നോക്കുക) വല്ല അഭ്യസനവും ഉണ്ടായിട്ടുണ്ടെന്നു വിചാരിക്കുന്ന പക്ഷം തന്റെ കാലത്തുണ്ടായിരുന്ന ഒരു ദരിദ്രനായ യൂദക്കുട്ടിക്കു ലഭിക്കാവുന്ന തരത്തിൽ ഉള്ള അഭ്യസനമെ തനിക്കും ഉണ്ടായിട്ടുള്ളു എന്നു വിചാരിക്കാം. തന്റെ പന്ത്രണ്ടു അപ്പോസ്തലന്മാരും യെഹൂദരായിരുന്നതു കൂടാതെ, അവരിൽ അധികം പേരും താണതരം തൊഴിലിൽ ഇരുന്നവരും വിദ്യയില്ലാത്തവരും സാമാന്യരും ആയിരുന്നു. കൎത്താവും തന്റെ അപ്പോസ്തലരും സഞ്ചരിച്ചതു യെഹൂദരുടെ ഇടയിൽ ആയിരുന്നതുകൊണ്ടു കൎത്താവിന്റെയും അപ്പോസ്തലരുടെയും സംസാരം മേൽ പറഞ്ഞ അരമനായ സുറിയാനി ഭാഷയിൽതന്നെ ആയിരുന്നു. ഇത എല്ലാ വേദജ്ഞന്മാരും ഏകാഭിപ്രായമായി സമ്മതിച്ചിരിക്കുന്ന കാൎയ്യമാകുന്നു.

പിന്തുടരും

---

## മാർ ദീവന്നാസ്യോസ ജൂബിലി സ്കൂൾ.

ദൈവത്താൽ സകല വിധത്തിലും അനുഗ്രഹിക്കപ്പെട്ടിരിക്കുന്ന നമ്മുടെ വലിയ തിരുമേനി മലങ്കര സഭയുടെ ചരിത്രത്തിൽ കേവലം അത്ഭുതപൂൎവമായ തന്റെ ജൂബിലിയാഘോഷാനന്തരം ചെയ്ത സഞ്ചാരത്തിൽ പിറവം എന്ന സ്ഥലത്തെത്തുകയും അവിടങ്ങളിലുള്ള മാന്യന്മാരായ പട്ടക്കാരുടേയും അത്മേനികളുടെയും ഉത്സാഹത്താൽ തന്റെ തിരുനാമ സ്മാരകമായി ഒരു ഇംഗ്ലീഷ സ്കൂളിനു കല്ലിടുകയും ചെയ്തിരിക്കുന്നു. പിറവം കരവഴിക്കും വള്ളം വഴിക്കും ചെന്നെത്താവുന്ന ഒരു നല്ല സ്ഥലമാണ. മലഞ്ചരക്കു കച്ചവടത്തിന്റെ ഒരു മധ്യസ്ഥാനവുമാണ. കൊച്ചീപ്പട്ടണവുമായി ഇടവിടാതെ സംസൎഗ്ഗമുണ്ടു. പിറവത്തും അതിനു ചുറ്റും പല സുറിയാനിപ്പ

ളികളുമുണ്ടു. ഇങ്ങനെ പല കാരണങ്ങളാൽ പിറവത്തു ഒരു ഇംഗ്ലീഷ സ്കൂളിന്റെ ആവശ്യം പ്രത്യക്ഷപ്പെടുന്നുണ്ടു.

പിന്നെ ഇതിൽ ഏർപ്പെട്ടിരിക്കുന്ന ആളുകളുടെ സ്ഥിതി ആലോചിച്ചാൽ ഈ സ്കൂൾ നിർവിഘ്നം നടന്നുപോകുമെന്നു മാത്രമല്ല, നാലഞ്ചു കൊല്ലം കൊണ്ടു ഇതൊരു ഹൈസ്കൂളായിത്തീരാൻ ഇടയുണ്ടെന്നും ന്യായമായി ഊഹിക്കാവുന്നതാണ. താൻ ഉദ്യോഗിക്കുന്ന കാര്യമെല്ലാം ദൈവാനുകൂല്യത്താൽ സഫലമായിക്കാണുന്ന വലിയ തിരുമേനിയുടെ സഹായവും അനുഗ്രഹവും ഈ സ്കൂളിനുണ്ടെന്നു വിശേഷിച്ചു പറയണമെന്നില്ല. പിന്നത്തെ പ്രധാന ഭാരവാഹികൾ മൂന്നുകിൽ ബ. അച്ചന്മാരാണ. തങ്ങളുടെ പ്രശംസക്കൊ ലാഭത്തിന്നൊ ആയിക്കൊണ്ടല്ല ഇവർ ഇതിൽ ഏർപ്പെട്ടിരിക്കുന്നതെന്നു എനിക്കു നല്ല നിശ്ചയമുണ്ടു. ഇവരെക്കാൾ അധികം വിനീതന്മാരും ശുദ്ധമായ അന്തരംഗത്തോടു കൂടിയവരും ആയ പട്ടക്കാരെ കോട്ടയത്തിനു വടക്കു കാണുമെന്നു ഞാൻ വിചാരിക്കുന്നില്ല. ദൈവകൃപയാൽ തങ്ങൾക്കു ലഭിച്ചിരിക്കുന്ന ധനവും ജനസ്വാധീനതയും വിദ്യാഭ്യാസവും സജാതിയന്മാരുടെ ഉൽകൎഷത്തിനും സമുദായ സൽകീൎത്തിക്കും ആയി ഉപയോഗപ്പെടണമെന്നെ ഇവർ ആഗ്രഹിക്കുന്നുള്ളു. വടക്കുള്ള ചില പട്ടക്കാരിൽ കാണുന്ന നിഗളവും അസൂയയും ഇവൎക്കു അശേഷമില്ല. ചില പരിഷ്കൃതപ്പാതിരികൾക്കുള്ള പോലെ കതിരുഭ്രമമൊ തൊപ്പിഭ്രമമൊ ഒന്നും ഇവൎക്കില്ല. പരോപകാരത്തിന്നെന്നു പറഞ്ഞു പണപ്പിരിവു നടത്തിയശേഷം എല്ലാം വിഴുങ്ങിക്കളയുന്ന സ്വഭാവം ഇവൎക്കു അശേഷമില്ല. ഈ മാന്യ പട്ടക്കാരെ കഴിച്ചാൽ ഈ സ്കൂൾ കാര്യത്തിൽ മുഖ്യമായി ഉത്സാഹിക്കുന്നതു പിറവത്തു ഒരു കച്ചവടകമ്പനി ഏർപ്പെടുത്തിയിരിക്കുന്ന ചില മാന്യന്മാരാകുന്നു. ഇവരും തിരിച്ചറിവില്ലാത്ത ആളുകൾക്കു സാക്ഷാൽ "ഇടയന്മാർ" ആകാൻ യോഗ്യതയും മോഹവും ഉള്ള പരമാൎത്ഥികളാണ. ഇങ്ങനെ എല്ലാം കൊണ്ടും ഈ ജൂബിലി സ്കൂളിന്റെ ഭാവി വളരെ വളരെ ഉത്സാഹജനകമാണെന്നു അശേഷം അതിശയോക്തി കൂടാതെ പറഞ്ഞുകൊള്ളുന്നു.

തൽക്കാലം ഉപായത്തിൽ ചില കെട്ടിടങ്ങൾ തീൎത്തു ഉടനെ പഠിത്തം ആരംഭിക്കുന്നതിനാണ ഉദ്ദേശിച്ചിരിക്കുന്നതു. ശാശ്വതമായ ഒരു വലിയ കെട്ടിടം പണിയുന്നതിനു കല്ലു വെട്ടിക്കുക, മരം ശേഖരിക്കുക മുതലായ പണികൾ ആരംഭിച്ചിരിക്കുന്നു. പിറവത്തും അതിനു ചുറ്റുമുള്ള മാന്യ സുറിയാനിക്കാർ തങ്ങളുടെ ശക്തിപോലെ ഈ വകക്കു സഹായിക്കുന്നതിനു യാതൊരു മടിയും വിചാരിക്കുന്നില്ല. അയ്യായിരം രൂപ ചിലവിട്ടു ഒരു കെട്ടിടം പണിയിക്കണമെന്നാണ ഉദ്ദേശിച്ചിരിക്കുന്നതു. ഈ സംഖ്യ ഒരു പ്രയാസവും കൂടാതെ പിരിയുമെന്നു ഇതിൽ ഏർപ്പെട്ടിരിക്കുന്ന ഒരു മാന്യൻ എന്നോടു ഈയിടെ പറയുകയുണ്ടായി. ആന്തരം ശുദ്ധമാകയാൽ ഇതിലധികവും സാധിക്കുമെന്നുള്ളതിനു സംശയമില്ല.

ഇതിൽനിന്നു വടക്കർക്കു പൊതുവെ ഒരു പാഠം പഠിക്കാനുണ്ടു. ഒന്നാമതു, ആവശ്യമുള്ളതെന്നു വടക്കരെ ബോദ്ധ്യപ്പെടുത്തുകയും ഭാരവാഹികൾ വിനയവും ജനസമ്മതവും ഉള്ളവരായിരിക്കയും ചെയ്യുമെങ്കിൽ ഏതു സംഗതിയും വടക്കർക്കു പരാശ്രയം കൂടാതെ നടത്താം. ജൂബിലി സ്മാരകം വകക്കു നാല്പ ചക്രം കൊടുത്തുംവെച്ചു എന്റെ മുറ്റത്തു ഒരു സ്മാരനാതി സ്ഥാപിക്കണമെന്നു ശഠിക്കുന്ന വക്രബുദ്ധികൾ പിറവത്തുകാരെ കണ്ടുപഠിച്ചു മറ്റു സ്ഥലങ്ങളിലും ഈ മാതിരി ഇംഗ്ലീഷു സ്കൂൾ സ്ഥാപിക്കാൻ നോക്കട്ടെ.

വടക്കർ ദുരാശിയും വഴക്കും നീക്കിക്കളഞ്ഞു ശുദ്ധമായ മനോസാക്ഷിയോടു കൂടി ഈ വക നല്ല കാര്യങ്ങളിൽ അന്യോന്യം മത്സരിക്കട്ടെ. വടക്കരുടെ ഇടയിൽ ഇംഗ്ലീഷു വിദ്യാഭ്യാസം ഇല്ലെന്നും മറ്റും വടക്കരിൽ ചില മാന്യന്മാർ ഈ പത്രംമുഖാന്തരം പ്രസംഗിക്കുകയും ഒരുവശത്തു ഉപ്പു കേറുമ്പോൾ മറ്റെ വശത്തു കൂടി വെള്ളം കേറാൻ മറ്റു ചിലർ ഉത്സാഹിക്കുകയും ചെയ്ത വിവരം വായനക്കാർ മറന്നിരിപ്പായ്കയാൽ ആ കാര്യത്തെപ്പറ്റി ഇപ്പോൾ ഒന്നും പറയുന്നില്ല.

വി. എം.

---

## വേദപുസ്തക തൎജ്ജിമ വിശകകൾ.

പ്രിയ പത്രാധിപരെ!

മലയാളത്തിൽ ആദ്യകാലത്തുതന്നെ സിറിയാക്ക ഭാഷയിൽ വേദപുസ്തകം ഉണ്ടായിരുന്നു എന്നും ഫച്ചുന്നൽ വ്യകാനാൻ സാക്ഷ്യ മലയാളത്തിൽ വന്നപ്പോൾ ക

ണ്ടനാള് മെത്രാപ്പോലീത്തായുടെ ഇടവകയിൽ ഒരാൾ തന്റെ വീട്ടിൽ വായിപ്പാനായി മത്തായുടെ ഏവൻഗേലിയോൻ മാത്രം തൎജ്ജിമ ചെയ്തു വായിച്ചു പോന്നിരുന്നു എന്നും ചരിത്രത്തിൽ കാണുന്നു. ഈ തൎജ്ജമ അല്ലാതെ മലയാള ഭാഷയിൽ അന്ന് ഒരു വേദപുസ്തകവും കണ്ടിരുന്നില്ല. ൧൮൧൧-ൽ നാലു സുവിശേഷങ്ങൾ ബുകാനാൻ സായ്പിന്റെ ഉത്സാഹത്തിന്മേൽ തൎജ്ജമ ചെയ്തു അച്ചടിപ്പിച്ചു കിട്ടി. അതിന്റെ ശേഷം ബാക്കിയുള്ള പുസ്തകങ്ങൾ തൎജ്ജിമ ചെയ്തു അച്ചടിപ്പിക്കയാകട്ടെ ബുകാനാൻ സായ്പു കൊണ്ടുപോയ പുസ്തകത്തിന്റെ പകൎപ്പുകൾ അടിപ്പിച്ചു പ്രസിദ്ധം ചെയ്കയാകട്ടെ ചെയ്തു കാണുന്നില്ല. സുറിയാനി വേദപുസ്തകത്തിന്റെ പ്രയോഗം ഇത്രമേൽ ക്ഷയിച്ചു പോയതും ഇംഗ്ലീഷുകാർ ഗ്രെക്കിൽനിന്നു തൎജ്ജമ ചെയ്തു വേദപുസ്തകം സൎവ്വസാധാരണയായി സമ്മതിച്ചു പ്രയോഗിച്ചു വരുന്നതും ഓൎത്തുനോക്കിയാൽ സുറിയാനിക്കാർ എന്ന ഒരു വെറും പേർ മാത്രമെ നിലനില്പുള്ളു എന്ന ഓൎത്തു വ്യസനിക്കുന്നു. ഇടത്തുടിൽ അകപ്പെട്ടുപോയ അനേകം പള്ളികളും പള്ളിസാധുക്കളും ഏറിയ ശ്രമം ചെയ്തു വീണ്ടും അന്ത്യോഖ്യാ സിംഹാസനത്തിന്നു കീഴ്പ്പെടുത്തി പോരുന്ന മെത്രാപ്പോലീത്താ തിരുമനസ്സിൽനിന്നു സകലജനങ്ങൾക്കും ഉപയോഗത്തിന്നായി ക്രിസ്തുവും അപ്പോസ്തലന്മാരും സംസാരിച്ച ഭാഷയിൽനിന്നു ഒരു തൎജ്ജിമ ചെയ്യിച്ചു അച്ചടിപ്പിച്ചു കാണാത്തതു മലങ്കര സുറിയാനി സഭയുടെ കാലദോഷം എന്നല്ലാതെ ഒന്നും പറവാൻ കാണുന്നില്ല.

ഗ്രേക്ക ഭാഷയിൽ ൩൦൦. പുരാതന ഗ്രന്ഥങ്ങൾ ഉള്ളതിൽ ൩. ഗ്രന്ഥങ്ങൾ ഏറ്റവും മുഖ്യമായി കരുതിപോരുന്നു. എന്നാൽ ഇതു ഒന്നും അന്യോന്യ വ്യത്യാസങ്ങൾ കൂടാത്തതല്ല. ഇംഗ്ലീഷ പഴയ തൎജ്ജിമക്കനുസരിച്ചു മലയാള ഭാഷയിൽ ഒന്നാമതായി തൎജ്ജിമ ചെയ്തശേഷം മലയാള വേദശാസ്ത്രികളിൽ ഈ തൎജ്ജിമയുടെ ഗുണദോഷങ്ങളെ പറ്റി പലപ്പോഴും ആലോചിച്ചു. ഭവിക്കയും കോട്ടയത്തും മംഗലപുരത്തുമായി പലതവണ തൎജ്ജിമ തിരുത്തി അടിക്കയും, ഒരു വിദ്വാനായ ശാസ്ത്രി തന്നിയായി ചരിത്രപുസ്തകം ഒഴികെ മറ്റെല്ലാം തൎജ്ജിമ ചെയ്തു അടിപ്പിക്കയും ചെയ്തു. ഇതു ഒന്നും പോരാതെ ഇപ്പോഴത്തെ പുതിയ ഇംഗ്ലീഷ തൎജ്ജിമക്കനുസരിച്ചു ൧൮൮൦-ൽ വടക്കരും തെക്കരും കൂടി യോജിച്ചു ഒരു തൎജ്ജിമ ഉണ്ടാക്കി അടിപ്പിച്ചു. ഗ്രേക്കിലെ പുരാതന ഗ്രന്ഥങ്ങളിൽ എത്രമേൽ വ്യത്യാസങ്ങൾ ഉണ്ടെന്നു ഈ അടിപ്പിച്ച പുസ്തകം കൊണ്ടു മനസ്സിലാക്കാം. മിക്ക ഇടങ്ങളിലും ഇന്നിന്ന മാറ്റങ്ങൾ വരുത്തിയിരിക്കുന്നു എന്നു താഴെ കാണിക്കുന്ന സൂചകങ്ങളിൽ പറഞ്ഞിട്ടുണ്ടു. ഇതു മാത്രമെ വ്യത്യാസങ്ങൾ ഉള്ളു എന്നു കരുതി വായിച്ചു പോരുമ്പോൾ സൂചകം ഒന്നും പറയാതെ നീക്കികളഞ്ഞതായി അനേക വാക്യങ്ങൾ കാണാം. ദൃഷ്ടാന്തം—മാൎക്ക. ൯. ൪൪. ൪൬, ൧൧. ൨൬. ൧൫. ൨൮, ൧൬. ൯-൨൦, ലൂക്ക. ൯. ൫൫. ൫൬, ൧൭. ൩൬, ൨൩. ൧൭, യോഹ. ൫. ൪, അപ്പൊ. ൮. ൩൭, ൨൮. ൨൯, റോമ. ൧൬. ൨൪, ൧ യോ. ൫. ൭. സൂചകം ഒന്നും പറയാതെ നിൎത്തിയതായി ചില വാക്യങ്ങൾ കാണാം. ദൃഷ്ടാന്തം മാൎക്ക. ൭. ൧൬. ലൂക്ക. ൨൪. ൧൨. ൪൦, ൫, ൪. ഇംഗ്ലീഷ പുതിയ തൎജ്ജമയിൽ കാണാത്തതായ ചിലതു മലയാളത്തിൽ കാണാം ദൃഷ്ടാന്തം മത്താ. ൫. ൪. റോമ. ൫, ൪൧. ൩. യോഹ. ൨. തീമൊ. ൩, ൫൦ ഈ വ്യത്യാസമുള്ളതു ചിലതു കാണാം. ദൃഷ്ടാന്തം ൫. തെസ്സ ൫, ൫. എബ്ര ൫, ൨൭. ലൂക്ക. ൨൨. ൩൨. റോമ. ൨൨. ൨൭. റോമ. ൨൮, ൭. കൊലൊ. ൫, ൨൭. എബ്ര ൨൫, ൫൩. (ഈ വാക്യങ്ങൾ ഇംഗ്ലീഷ പഴയതും പുതിയതും, മലയാള പുതിയതും കൂടി ഒത്തുനോക്കേണ്ടതാണ) ഇങ്ങിനെ പല വ്യത്യാസങ്ങൾ കാണുന്നതിനാൽ ഗ്രേക്ക ഭാഷയിൽ ഒത്തതായ ഒരു പുസ്തകം ഇനിയും കണ്ടുകിട്ടിയിട്ടില്ലെന്നു ബോദ്ധ്യം അല്ലയൊ? തൎജ്ജിമക്കാൎക്കു തോന്നുംപോലെ ഇഷ്ടമുള്ളതു ചേൎക്കയും ഇഷ്ടമില്ലാത്തതു കളകയും ചെയ്തതായിട്ടും ഇങ്ങിനെ ഇവരുടെ സാമൎത്ഥ്യവും യുക്തിയും ഏത ഉപദേശങ്ങളിലുള്ള അഭിപ്രായ വ്യത്യാസങ്ങളും മാത്രമാണ. വിശ്വാസികൾക്കു ജീവന്റെ വഴിയിൽ ആധാരമായിരിക്കത്തക്കതായിട്ടും കാണുന്നു. യേശു ദൈവത്തിന്റെ പുത്രനായ ക്രിസ്തു ആകുന്നു എന്നു നിങ്ങൾ വിശ്വസിക്കേണ്ടതിന്നു എഴുതിയിരിക്കുന്ന ഇവ നിങ്ങൾ വിശ്വസിക്കുമ്പോൾ തന്റെ തിരുനാമത്താലെ എന്നേക്കുമുള്ള ഉയിൎപ്പുകൾ നിങ്ങൾക്കു ഉണ്ടാകും. (യോഹ ൨൦. ൩൧) എന്ന ശ്ലീഹാ പറഞ്ഞിരിക്കുന്നുവല്ലൊ. എന്നേക്കുമുള്ള ഉയിൎപ്പുകൾ സമ്പാദിപ്പാനായി എഴുതപ്പെട്ട ഇവയിൽ ഇത്ര വ്യത്യാസങ്ങൾ കണ്ടുവന്നാൽ പുസ്തകത്തിന്റെ സൂക്ഷ്മതയെപറ്റി എന്തു തോന്നും. ദൈവകൃത എഴുതപ്പെട്ടവയോടു കൂട്ടുകയൊ കുറെക്കുകയൊ ചെയ്യുന്നവന്നു എന്തു ഫലമുണ്ടാകും. എന്നു വെളി. ൨൨. ൧൮ ൧൯. വാക്യങ്ങളിൽ കാണുമ്പോൾ ഈ വ്യത്യാസങ്ങളെ ഏതുനിലയിൽ കരുതേണ്ടതാകുന്നു.

പഴയ നിയമവും തൎജ്ജമ ചെയ്യുന്നതായി അറിയുന്നു. ചില പുസ്തകങ്ങൾ കാൺകയും ചെയ്തു. ഇതിൽ രൂപകൻ എന്നപോലെ വ്യത്യാസങ്ങൾ ഉണ്ടു. ആദ്യപുസ്തകം രൻ. നൃ.ൽ മതിൽ ഇടിച്ചു എന്നതിന്നു പകരമായി ഭൂമിയെ വതി ഉടെച്ചു എന്നു കാണുന്നു. ഇനി കോട്ടയത്തു വെച്ചു മലയാള വേദശാസ്ത്രികളുമായി യോജിച്ചു തൎജ്ജമ ചെയ്യുന്നതു നിൎത്തി ശീമയിൽ വെച്ചു ഒരാൾ മാത്രം പൂൎവ്വ ഭാഷകളൊത്തു തൎജ്ജമ ചെയ്യുന്നതായി കേൾക്കുന്നു. ഒരാൾ മാത്രം നോക്കി തൎജ്ജമ ചെയ്യുന്നതായിരുന്നാൽ ഹവ്വ് ഭാഷ വ്യാകരണത്തോടു കൂടി അറിയാത്ത വിദ്വാനായ ഗുണ്ടൎത്ത സായ്പ ചെയ്തു തൎജ്ജമ ഇരിക്കെ വേറെ ഒരു തനിയായി തൎജ്ജമ ചെയ്യേണ്ട ആവശ്യം പ്രത്യേകം അറിയേണ്ട സംഗതി ആകുന്നു. മലയാളത്തിൽ ഇരുന്നു മലയാളക്കാരോടു ആലോചിച്ചു എഴുതിയ പുസ്തകങ്ങളിൽ മലയാളത്തിൽ നടപ്പില്ലാത്ത അനേക വാക്കുകളും പദപ്രയോഗങ്ങളും ഉണ്ടു. കോതമ്പിന്റെ കണ്ടിക്കായ ആവരത്തനറ., ഫര്. ക്രൂശിച്ചു. ആരും കിടന്നിട്ടില്ലാത്ത കല്ലറ. വിശ്വാസകപ്പൽ. മുതലായ വാക്കുകൾ മലയാളത്തിൽ നടപ്പുണ്ടോ എന്നു എനിക്കു അറിവില്ല. ക്രൂശ എന്ന പരദേശ പദത്തിന്നു മലയാള പദം ഇല്ലായ്കയാൽ ക്രൂശ എന്ന പദം പ്രയോഗിക്കേണ്ടിവന്നു എന്നു പറയാം. എന്നാൽ ഈ പ്രയോഗം അതിരുകടന്നു ക്രൂശിച്ചു. ക്രൂശിക്കുന്നു. ക്രൂശിക്കും. മുതലായ രൂപഭേദങ്ങൾ വരുത്തി തുടങ്ങുമ്പോൾ ഇതുപോലെ അന്യദേശികമായ മേശ. കസാല. എന്ന പദങ്ങൾക്കും, മേശിച്ചു. കസാലിച്ചു മുതലായ മാറ്റങ്ങളും വരുത്താകമല്ലൊ. ഇപ്രകാരം വേദപുസ്തകത്തിന്റെ മലയാള ഭാഷ മലയാളികൾ പറയുംപ്രകാരം പാതിരി മലയാളമായി തീൎന്നിരിക്കുന്നു. മലയാളത്തിൽ ഇരുന്നു ഈ വിധം പ്രവൃത്തിക്കുമ്പോൾ പരദേശത്തിൽ ഇരുന്നു ചെയ്യുമ്പോൾ എന്താണ വന്നു കൂടാത്തതു? ഈ സംഗതികളെപറ്റി അധികം എഴുതുവാൻ ഉണ്ടെങ്കിലും സ്ഥലച്ചുരുക്കം നിമിത്തം മതിയാക്കുന്നു. നിങ്ങളുടെ പത്രികയിലെ സി. പി. സി. എന്നാളുകളുടെ അഭിപ്രായപ്രകാരം വിഷപ്പാൽ മാറി കിട്ടുവാൻ ഈ ജൂബിലിമേളുവായി തീരുമാറാകട്ടെ.

---

## മാമോദീസാ (തുടൎച്ച)

നാം പ്രസംഗിക്കുന്ന ഈ കൂദാശ യന്ത്രയീകമായ ഒന്നാകുന്നു എന്നുള്ള ചാൎജ്ജ്, വേദപുസ്തകത്തിന്നു നേരെയുള്ള സത്യമായ ഒരു ചാൎജ്ജാകുന്നു. ദൈവത്തിന്റെ എല്ലാ കരുണയും കൂദാശകൾ വഴിയായി വരണം എന്നൊ, കൂദാശകൾ വഴിയല്ലാതെ അവനു നിവൃത്തിപ്പാൻ കഴികയില്ലെന്നൊ, പ്രവൃത്തിക്കരുതില്ലെന്നൊ, ഞങ്ങൾ വാദിക്കുന്നില്ല. എന്നാൽ കൂദാശകൾ വഴിയായി, ആത്മീക ആവശ്യങ്ങളെ നിവൃത്തിക്കുന്നതിന്നു അവൻ തുനിയുന്നു എങ്കിൽ, ഞങ്ങൾക്കു അതിനെ എതൃത്തുപറവാൻ പാടില്ല. ഇപ്രകാരമുള്ള മാൎഗ്ഗങ്ങളെ ഉപയോഗിക്കുന്നതു, നിശ്ചയമായി, അവന്റെ ശക്തിക്കുത്തമാകുന്നു. വെളിയെയുള്ള ഒരാചാരത്തോടുകൂടി, ആ സമയത്തു തന്നെ മനുഷ്യന്റെ ആത്മാവെന്നഭാഗത്തു വലിയ കാൎയ്യങ്ങളെ ചെയ്യുന്നതിന്നു അവൻ ഇഷ്ടപ്പെടുന്നു എങ്കിൽ, അപ്രകാരം ചെയ്യുന്നതിൽനിന്നു അവനെ വിരോധിക്കുന്നതിന്നു നാം ആരാകുന്നു. ഉല്പാദനം, പ്രസവം, എന്നു ഈ ഒരെ വഴിയായി തന്നെ സ്വാഭാവീകജനനം എല്ലായ്പോഴും ഇരിക്കുന്നു. ഈ വഴികളോടു ദൈവം തന്റെ സൃഷ്ടിപ്പിന്റെ ശക്തിയെ ഇണച്ചിരിക്കുന്നു എന്നു തോന്നുമാറു, താൻ അതിനെ ബന്ധിച്ചിരിക്കുന്നു. ഈ വഴികൾക്കു വെളിയിൽ അവൻ പോകുന്നതായി ഒരിക്കലും കാണപ്പെടുകയും ചെയ്യുന്നില്ല. വേറെ വഴികളിൽ കൂടി ആരും ഒരിക്കലും ജനിച്ചിട്ടുള്ളതായി കാണുന്നില്ല. എന്നിരുന്നാലും, ദൈവത്തെ ഈ കാരണവശാൽ ഇതു അധികം യന്ത്രയീകമായ ഒരു വഴിയാകുന്നെന്നു വച്ചു കുറ്റം ചുമത്തുന്നതു മടത്തരമാണ. അമാനുഷീക ജീവന്റെ ആ സ്ഥലത്തു ഇതു യോഗ്യമായി ഇരിക്കുന്നതാകുന്നു. ഇതു പ്രകൃതത്തോടു യോജിക്കുന്നതായി വിചാരിക്കണം.

എന്നാൽ മാനുഷീക മനസ്സിന്റെ സഹായം കൂടാതെ, ഈ വിധത്തിൽ ദൈവം ആത്മീക ജീവനെ കൊടുക്കുന്നുവൊ എന്നു, തൎക്കിക്കുന്നതായി കാണുന്നു. ഒരു വെറ്റും ക്രിയയിൽ സംബന്ധിക്കുന്നതിനാൽ ഒരുത്തൻ പെട്ടെന്നു വീണ്ടും ജനിക്കപ്പെട്ടവനായും, തന്റെ സ്വഭാവത്തിന്നും വിശ്വാസത്തിന്നും ആന്തരത്തിന്നും വ്യത്യാസമായിരിക്കുന്ന വല്ലതും ലഭിക്കുന്നവനായും, വരുമൊ? ഇപ്രകാരമുള്ള ഒരഭിപ്രായം തന്നെ

യു, സാക്ഷാൽ ഇന്ദ്രിയികമായും, വസ്തുസംബന്ധമായും ഉള്ള ഏതാണ്ടൊ ഒന്നായി തോന്നിപ്പോകുന്നില്ലയൊ.

ആവൎത്തിക്കപ്പെടാതിരിക്കത്തക്കവണ്ണം, ഈ ക്രിയാ ശരിയായി നിവൃത്തിക്കപ്പെടുന്നിടത്തൊക്കയും, ദൈവം ആത്മീക ജീവനെ തുടങ്ങുന്നു എന്നു ഞങ്ങൾ വിശ്വസിക്കുന്നു. എങ്കിലും നിഷ്പ്രയോജനമായിവരത്തക്കവണ്ണവും ആ കൃപയെ കൈക്കൊള്ളുവാൻ പാടുള്ളതാകുന്നു. ഒരു കുട്ടി ജനിക്കാം. എങ്കിലും ലോകത്തിലേക്കുള്ള അതിന്റെ പ്രവേശനം അതിനു വളരെ ആപല്ക്കരമായ ഫലത്തെ ഉണ്ടാക്കാം. അതു ഈ ലോക പ്രവേശനത്തിൽ വളരെ കഷ്ടപ്പെടാം. ഗൎഭപാത്രത്തിൽ അതു ജീവിച്ചിരുന്നതിനെക്കാൾ, കുറഞ്ഞ സുഖമുള്ളതായും ഇരുന്നേക്കാം. ഇപ്രകാരം തന്നെ മാമോദീസാ ഏററവന്റെ സ്വന്ത ഉള്ള സ്ഥിതികൊണ്ടു തന്നെ പുതിയ ജീവന്റെ സ്ഥിതി അവനു നിഷ്പ്രയോജനമായി വന്നേക്കാം. ഒരു ദോഷമായ ആന്തരമൊ, ഒരു ചീത്തയായ സന്മാൎഗ്ഗശീലമൊ കൊണ്ടു, മാമോദീസായുടെ വെളിയെയുള്ള കൃപയുടെ അംശിയായിരുന്നാലും, പുതിയ ജീവന്റെ സ്ഥിതി അവനു ഗുണവും ചെയ്യാതിരുന്നേക്കാം. ഒരുവേള മാമോദീസാ അവനു വളരെ കേടു ചെയ്തേക്കാം. എങ്ങനെ ഒരു കുട്ടി ജനിച്ചതിൽവച്ചു അതു വളരെ ചീത്തയായിരുന്നേക്കാം. അതിനെ അയോഗ്യമായി കൈക്കൊള്ളുന്നവരുടെ സ്ഥിതി ഇപ്രകാരമാണ. ഇപ്രകാരമുള്ള ഒരുത്തൻ തന്റെ ദോഷത്തിനു ഉണൎവ്വുള്ളവനായി വരികയും, അതിനെക്കുറിച്ചു അനുതപിക്കയും ചെയ്യട്ടെ; എന്നാൽ ജനനത്തിൽ കേടു ഭവിച്ചു ഒരു സുഖമില്ലാത്ത കുട്ടി വളരുന്നതിനും സുഖപ്പെടുന്നതിനും ആരംഭിക്കുന്ന പ്രകാരം, മാമോദീസാ മൂലം അവൻ ചെന്നെത്തിയിരിക്കുന്ന സ്ഥിതി അവനിൽ പ്രവൃത്തിക്കുന്നതിനു ഉടനെ തുടങ്ങുന്നു. അവനു രണ്ടാമതു ഒരു ജനനം ആവശ്യമില്ലാ. ചുററുമുള്ള അവന്റെ സ്ഥിതിക്കുചേൎന്നവണ്ണം അവനു ആവശ്യമുള്ളതു ശേഖരിച്ചുകൊടുത്താൽ മതിയാകും. ഈ പുതിയ ശക്തിയെ ഉപയോഗിക്കുന്നതിനു അവൻ തുനിയുമെങ്കിൽ അവൻ മുമ്പെ തന്നെ ആത്മീകലോകത്തിൽ ആണ ജീവിക്കുന്നതു. അവനു ആവശ്യമുള്ളതു രണ്ടാം പ്രാവശ്യം ഒരു മാമോദീസാ അല്ലാ. എന്നാൽ മാമോദീസാ സമയത്തു അവൻ കൈക്കൊണ്ടിട്ടുള്ള ദാനത്തെ സാക്ഷാൽ പ്രവൃത്തിക്ക മാത്രം ചെയ്യേണ്ടതാണ. അവൻ അതിനോടു യോജിച്ചു പ്രവൃത്തിക്കുന്നതിനു പഠിക്കണം. അതു ചെയ്യുന്നതിനു മുൻ അവനു അതു ഒരു പ്രയോജനവും ചെയ്കയില്ലാ. ഗൎഭപാത്രത്തിലെ പിണ്ഡജീവന്റെ സ്ഥിതിക്കുതക്കതായി, സ്വാഭാവീക ജനനം ആശ്രയിച്ചിരിക്കുന്ന പ്രകാരം, മാമോദീസായുടെ ഫലം ഒരുത്തന്റെ മുമ്പുള്ള ആത്മീകസ്ഥിതിക്കുതക്കവണ്ണം വ്യത്യാസപ്പെട്ടിരിക്കും. സുഖമായി ജനിക്കുന്നതും, സുഖമില്ലാതെ ജനിക്കുന്നതും ഉണ്ട. ചിലൎക്കു അതു മുമ്പോട്ടുള്ള വളൎച്ചക്കു സഹായിക്കുന്നതായിരിക്കും. അവർ ചെന്നെത്തിയിരിക്കുന്ന പുതിയ ലോകത്തോടു അവർ പെട്ടെന്നു യോജിക്കുന്നവരായിരിക്കും. മററു ചിലർ ആത്മീകദീനക്കാരായി ദീൎഘമായും സുഖക്ഷയമായും ഇരിക്കുന്ന വിധത്തിൽ അതു ഇടയായിതീരുന്നു. മാററാൻ പാടുള്ളതായിരുന്നാലും, ചിലൎക്കു അതു ഒരു അപകടമായിരുന്നേക്കാം. എന്നാൽ എല്ലാവൎക്കും അതു ഒരു ജനനം തന്നെ ആകുന്നു. അതു പുതിയ ശക്തിയോടും സ്ഥിതികളോടും കൂടിയുള്ള പുതിയ ആത്മീകമായ ഒരധികാരത്തിലേക്കുള്ള ഒരു മാററമാണ. വീണ്ടും ജനിക്കപ്പെടാത്ത ആയിത്തീരുവാൻ അവൎക്കു കഴികയില്ലാ. അവൎക്കു വീണ്ടും ജനിക്കാതെ ഇരിക്കാൻ കഴികയില്ലാ. നന്മക്കൊ തിന്മക്കൊ എന്നേക്കുമായി, അവൻ പ്രകൃതത്തിന്റെ ഗൎഭപാത്രത്തിനു വെളിയിലാകുന്നു. ജനിച്ച ഒരു ശിശു അതിനു ചുററും ഉള്ള എല്ലാത്തിനോടും പുതുതായിരിക്കുന്നപ്രകാരം, അവൻ ദൈവത്തോടും ആത്മീകലോകത്തോടും ഒരു പുതിയ സംബന്ധത്തിൽ ആകുന്നു.

മനസ്സുതിരിവല്ലയൊ എല്ലാററിലും വച്ചു പ്രധാനമായിട്ടുള്ളതു എന്നും, മാമോദീസായെ ഇപ്രകാരം വിചാരിക്കുന്നതിൽ വച്ചു മനസ്സുതിരിവിനുള്ള ശരിയായ മതിപ്പിനു കുറവുവരുന്നില്ലയൊ എന്നു വാദിക്കുന്നതായി കാണുന്നു. മാമോദീസാ മുഴുകാത്തവൻ വിശ്വാസത്തിലേക്കും അനുതാപത്തിലേക്കും വരുമ്പോൾ, പരിശുദ്ധാത്മാവു അവനിൽ ക്രിയ ചെയ്യുന്നില്ലയൊ?. മാമോദീസാ മുഴുകിയവർ സാക്ഷാൽ ആത്മീക ജീവൻ ഇല്ലാത്തവരായി പലപ്പോഴും കാണപ്പെടുന്നില്ലയൊ. പിന്നെ എന്തിനാണ ആത്മാവിന്റെ ഈ കരുണയെ ഈ വഴിയിൽ ബന്ധിപ്പിക്കുന്നതു?.

ഞങ്ങൾ അതിനെ അപ്രകാരം ബന്ധിക്കുന്നില്ലാ. ജീവനുള്ളതും ഇല്ലാത്തതും ആയ ലോകത്തിലുള്ള എല്ലാററിലും ദൈവാത്മാവു വേല ചെയ്യുന്നു. ക്രിസ്തുവിനെ ഒരിക്കലും കേട്ടിട്ടില്ലാത്തവരുടെ മനസ്സാക്ഷികളിലും ദൈവാത്മാവു വേല ചെയ്യുന്നു. എന്നാ

ൽ ജനനത്തിനു മുമ്പായി വളരെ പതനങ്ങൾ ഉണ്ടു. അതായതു, ഉല്പാതനം, രൂപമാകുക, എന്നീ മററനേകതരമായും, രഹസ്യമായും ഇരിക്കുന്ന ഗർഭപാത്രത്തിലെ ഒൻപതു മാസങ്ങൾക്കിടയിൽ ഉണ്ടാകുന്നമാററങ്ങൾ മാമോദീസായിക്കുമുൻപുള്ള മനസ്സുതിരിവിനെ ഉല്പാദനത്തോടൊ, അല്ലെങ്കിൽ ആ ആദ്യപിണ്ഡജീവൻ ഇരുട്ടറയിൽ ഒരുതക്കസമയത്തു ബന്ധപ്പെട്ടുവാനും വെളിക്കുഇറങ്ങുന്നതിനൊക്കുന്നതിനു ആയി ഇടയാകുന്ന ആ ശക്തിയോടൊ നാം ഉപമിക്കുന്നു എങ്കിൽ, അതു നിശ്ചയമായി പരിശുദ്ധാത്മാവിന്റെ ക്രിയയാകുന്നു എന്നു നമുക്കു മനസ്സിലാകും. ആത്മീയജീവൻ എവിടെ കണ്ടാലും ദേവാത്മാവിന്റെ വേല ആകുന്നു. വീണ്ടും ജനിച്ചവരിൽ പലപ്പോഴും ആത്മീക ജീവൻ കുറവായിരിക്കുന്നു എങ്കിൽ, അതു അവർ വീണ്ടും ജനിക്കാത്തവർ ആയിരിക്കുന്നതുകൊണ്ടല്ലാ. എന്നാൽ അവർ വീണ്ടും ജനിച്ച ശക്തിയിൽ അവർ ജീവിക്കേണ്ടുംപ്രകാരം ഇരിക്കാത്തതിനാൽ ആകുന്നു. അവർ അവരുടെ അനുതാപത്തെയും വിശ്വാസത്തെയും ആവർത്തിക്കയും, ജീവിപ്പിക്കയും, ചെയ്യേണ്ടിയിരിക്കുന്നു. ഇങ്ങനെ ഇല്ലാതിരുന്നാൽ, അവരുടെ ജീവൻ പിണ്ഡജീവ ബലഹീനതയിൽ വീണ്ടും താണുവരാൻതക്ക അപകടത്തിൽ ആണു ഇരിക്കുന്നതു. അല്ലെങ്കിൽ തീരെ കെട്ടുപോകയും ചെയ്യേക്കാം. തങ്ങളുടെ പുതിയ ജീവനു യോഗ്യമായ ജീവിതം ജീവിക്കാതിരിക്കുന്ന അയോഗ്യരായ ക്രിസ്ത്യാനികളിൽ, നാം കാണുന്ന വ്യസനകരമായ അനേകം വാസ്തവസംഗതികളുടെ സമാധാനം ഇതാകുന്നു. അവരുടെ ഉത്തരവാദത്വം വലുതായിരിക്കുന്നപ്രകാരം, അവരുടെ കുററവും വലുതായിരിക്കുന്നു.

മാമോദീസാ മുഴുകിയവർക്കും, മുഴുകാത്തവർക്കും ദൈവത്തോടുള്ള വിശ്വാസവും അനുതാപവും തുടരെ തുടരെ ആവശ്യമാണു. ഇവകൾ കൂടാതെ വീണ്ടും ജനിക്കാത്തവർ ജീവനിലേക്കു വന്നെത്തുകയൊ, വീണ്ടും ജനിച്ചവർ അവർ സ്ഥിതിചെയ്യുന്ന ലോകത്തിൽ യോഗ്യമായി ജീവനോടു കൂടി ജീവിക്കുന്നതിനൊ കഴികയില്ലാ. ദൈവത്തിന്റെ ആത്മാവിൻ ദാനത്താൽ അല്ലാതെ അനുതാപവും, വിശ്വാസവും ഉണ്ടാകുന്നതുമല്ലാ.

ജനനത്തിനു മുമ്പു ജീവൻ ഉള്ളതുകൊണ്ടു, ജനനം തീരെ ആവശ്യമില്ലാത്തതു ഒന്നല്ലാ. ജനിച്ചവർക്കു വളരെ കുറവായ ജീവശക്തി ഉള്ളതുകൊണ്ടു ജനനം ഉണ്ടായിട്ടില്ലെന്നും വരുന്നതല്ലാ.

അതുകൊണ്ടു ഞങ്ങൾ കാണിച്ചിട്ടുള്ള മാമോദീസായെ കുറിച്ചുള്ള സുവിശേഷ ഉപദേശം, പ്രകൃതത്തോടും മാനുഷിക ജീവന്റെ വാസ്തവങ്ങളോടും യോജിക്കുന്നതായിരിക്കുന്നു.

---

## ഒരുപുതിയ ഇങ്ഗ്ലിഷ് പള്ളിക്കൂടം.

മൂവാററുപുഴ താലൂക്കിൽ പിറവം ചന്തയിൽ ഒരു ഇംഗ്ലീഷുപള്ളിക്കൂടം സ്ഥാപിപ്പാൻ ആലോചന നടന്നുവരുന്ന വിവരം ഇതിനുമുൻപു പത്രങ്ങളിൽ ചിലർ സത്യമായിട്ടും നിന്ദ്യമായിട്ടും പ്രസ്താവിച്ചിരുന്നതു വായനക്കാർ ഓർക്കുമെന്നു വിശ്വസിക്കുന്നു. ഇതിനെസംബന്ധിച്ചു നാലഞ്ചു മാസമായി ആലോചന നടന്നിട്ടും പള്ളിക്കൂടത്തിനുള്ള സ്ഥലം പോലെ കൈവശം കിട്ടാതെയും നടപ്പിലാകാതെയും ഇരുന്നിരുന്നു എങ്കിലും ഇപ്പോൾ ദൈവകാരുണ്യത്താൽ നി. വ. ദി. ശ്രീ. മലങ്കര ഇടവകയുടെ മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ തിരുമനസ്സിലെ, ഇവിടെക്കുള്ള ആഗമനത്തോടുകൂടി സ്ഥലം വെട്ടുന്നു സ്വാധീനപ്പെടുകയും, കഴിഞ്ഞധനുമാസം ൧൩-നു പകൽ ൧൧- മണിക്കു പിറവത്തും സമീപമുള്ള പലപള്ളിക്കാരുടെ ഒരുവലിയ ജനക്കൂട്ടത്തോടും എതിരേല്പോടും കൂടി തിരുമനസ്സുകൊണ്ടു സ്ഥലത്തു എഴുന്നെള്ളുകയും പള്ളിക്കൂടം മാർ യൌസേപ്പ ക്രൂഡിലി സ്കൂൾ എന്നു നാമധേയത്താൽ തൃക്കൈകളാൽതന്നെ കല്ലിടപ്പെടുകയും ചെയ്തിരിക്കുന്ന വിവരം സന്തോഷപൂർവ്വം പ്രസ്താവിക്കുന്നതിൽ വായനക്കാരും പ്രത്യേകിച്ചു. വടക്കേദേശത്തുള്ള സുറിയാനിക്കുട്ടികളുടെ ഉൽകൃഷ്ട വിദ്യാഭ്യാസം വകക്കു തക്കതായ പാഠശാലകളില്ലാതെ ഇരിക്കുന്നതിനെപ്പററി ഏറിയകാലമായി നെടുവീർപ്പോടെ വ്യസനിച്ചുകൊണ്ടിരിക്കുന്ന പല മാന്യസഹോദരന്മാരും മലങ്കര സുറിയാനിക്കാരിൽ ഒരു പ്രധാന അംശമായി ഗണിക്കപ്പെടുവാൻതക്ക അർഹത ഉള്ളവരെങ്കിലും ഇപ്പോൾ മൂഢന്മാർ എന്നൊ ലുബ്ധന്മാർ എന്നൊ വിളിച്ചുവരുന്ന ഈ സമുദായശാഖയുടെ ഭാവിശ്രേയസ്സിനെപ്പററി നിഷ്പ

ടമായി ആഗ്രഹിച്ചിരിക്കുന്ന ഏവരും സന്തോഷിക്കാതെ ഇരിക്കയില്ലന്ന വിശ്വസിക്കുന്നു.

പള്ളിക്കൂടം ഇതിനെ സഹായിക്കുന്ന ഏവൎക്കും സ്വാതന്ത്ര്യമായിരിപ്പാൻതക്കവണ്ണമാണ ഏൎപ്പാട ചെയ്തിരിക്കുന്നതു. അതിനാൽ തത്സമയം കൂടപ്പെട്ടിരിക്കുന്ന മഹാന്മാർ തങ്ങളുടെ മനം തെളിഞ്ഞു, ഒരു വലിയ സംഖ്യ തിരുമുമ്പാകെ വച്ചു സമ്മതിച്ചു പിരിവിടുകയും ചെയ്തിരിക്കുന്നു.

ഇതെസംബന്ധിച്ചു പലതും പറവാനുണ്ട എങ്കിലും ഇവിടെ ഒരു പള്ളിക്കൂടം സ്ഥാപിക്കണമെന്ന തിരുമനസ്സിലേക്കും മറ്റും മുന്നാലോചനയും മുൻകരുതലും ഉണ്ടായിരുന്നതിനാൽ ഇപ്പോൾ മലങ്കര സുറിയാനിക്കാർ എന്നുമാത്രമല്ലാ വലിയ വലിയ ഉദ്യോഗസ്ഥന്മാർ മുതലായി പല മാന്യന്മാരും കമ്പനികളാലും അന്യമതകൎത്തുകളാലും തിരുമേനിയെ സന്തോഷിപ്പിച്ചുവരുന്ന തിരുമനസ്സിലെ ലക്ഷ്യവിധികാലമായ ഈ ശുഭസന്ദൎഭത്തിൽ ഇങ്ങിനെയും ഒരു സന്തോഷം തിരുമനസ്സിലേക്കു വരത്തക്കവണ്ണം, താല്പൎയ്യത്തോടു കൂടെ ഉത്സാഹിച്ചു പ്രവൃത്തിച്ച പള്ളിക്കാൎക്കും മറ്റും സാമാന്യത്തിലധികം ചരിതാൎത്ഥ്യം ഉണ്ടെന്ന പ്രത്യേകിച്ചു പറയണമെന്നില്ലല്ലോ.

## കല്പനയുടെ പകൎപ്പ്.

മലങ്കര ഇടവകയുടെ മാർ ദീവന്നാസ്യോസ
മെത്രാപ്പോലീത്താ എഴുത്തു.

(മുദ്ര)

നമുക്ക എത്രയും സ്നേഹിക്കപ്പെട്ട നമ്മുടെ ആത്മീക മക്കളാകുന്ന യാക്കോബ റമ്പാച്ചനും മുറന്തുക്കിൽ പൌലൊസു കത്തനാരും ടി.യിൽ മാത്തു കത്തനാരും പുത്തൻപുരക്കൽ യൌസേപ്പ കത്തനാരും മങ്ങലശേരിൽ ചെറിയയും കന്നത്തു ചാക്കോയും കൂടി കണ്ടെന്നാൽ നിങ്ങൾക്കു വാഴ്വ.

പ്രിയമുള്ളവരെ! ഈ പരിഷ്കാരകാലത്തു പലസ്ഥലങ്ങളിലും കുട്ടികളുടെ വിദ്യാഭ്യാസത്തിനുവേണ്ടി പള്ളിക്കൂടങ്ങളെ സ്ഥാപിച്ചു പഠിത്വം നടത്തി അഭിവൃദ്ധിയെ പ്രാപിക്കുന്നപ്രകാരം ഈ സ്ഥലത്തിന്റെ യോഗ്യതക്കുതക്കവണ്ണം ഇവിടയും ഒരു ഇംഗ്ലീഷ പള്ളിക്കൂടം സ്ഥാപിച്ചു പഠിത്വം നടത്തിച്ചാൽ വളരെ പ്രയോജനകരമായി തീരുമെന്ന ഏറിയ ദിവസങ്ങളായി പലരും ആഗ്രഹിച്ചും അഭിപ്രായപ്പെട്ടും വന്നിരുന്നൊരുകാൎയ്യം ദൈവകൃപയാൽ ഇന്നലെദിവസം ബലഹീനപ്പെട്ട നമ്മുടെ കൈകളാൽ നിറവേറികാൺമാൻ ഇടവന്നതിൽ അത്യന്തം നാം സന്തോഷിക്കയും പലരുടെയും ആഗ്രഹനിവൃത്തി ഇന്നലെദിവസം നമ്മുടെ കൈകളാൽ നിറവേറികണ്ടതുകൊണ്ടു പലൎക്കും സന്തോഷത്തെ ജനിപ്പിപ്പാൻ തിരുമനസ്സായ നമ്മുടെ ദൈവത്തെ സ്തുതിക്കയും ചെയ്യുന്നു.

ആകയാൽ പ്രിയമുള്ളവരെ! പള്ളിക്കൂടം പണിവാനുള്ള ആദ്യകല്ല നമ്മുടെ കൈകളാൽ സ്ഥാപിക്കണമെന്നുണ്ടായ നിങ്ങളുടെ അപേക്ഷപ്രകാരം പ്രതിഷ്ഠകല്ല നമ്മുടെ കൈകൊണ്ടു നാം ഇടുകയും സ്കൂൾ പണിവകക്കു ഒരു ധൎമ്മശേഖരപ്പിരിവിനായി നാം ആരംഭിച്ചപ്പോൾ പണിനിവൃത്തി എളുപ്പത്തിൽ കണ്ടു സന്തോഷിപ്പാൻ ഇടവരുമെന്നുള്ള പ്രകാരം പിരിവിൽ സമ്മതിക്കപ്പെടുന്നവർ ഒട്ടും ഉപേക്ഷയൊ മടിയൊ വിചാരിക്കാതെ ഈ ആരംഭം എത്രയും നല്ലതും ആവശ്യകവുമെന്നുള്ള തൃപ്തിയോടെ ഓരോരുത്തർ മനം തെളിഞ്ഞ പിരി എഴുതിക്കുന്നതായി കണ്ടതിൽ അധികസന്തോഷവും നമുക്കുണ്ടായി എങ്കിലും പണി നടത്തിപ്പുകൾക്കും പിരിവുകൾക്കും മുതൽ ചുമതലക്കും കണക്കിനും വേണ്ടിയ ആളുകളെ യോഗാലോചനമേൽ നിശ്ചയിച്ചു സ്ഥിരപ്പെടുത്തിവെക്കുവാൻ എത്രയും ആവശ്യമെന്ന തോന്നി നമ്മുടെ കോനാട്ടു മാത്തൻ മല്പാനെയും ശേഷം ഇവിടെ കൂടപ്പെട്ട പട്ടക്കാരെയും യോഗജനങ്ങളെയും കൂടി ഈ കാൎയ്യത്തെ കുറിച്ചു ആലോചിക്കയും ചിന്തിക്കയും ചെയ്തതിൽ സ്കൂളിന്റെ പണികൾ ഇരുന്നു നടത്തിപ്പാനായി നിങ്ങളിൽ യാക്കോബ റമ്പാച്ചനെയും മുറന്തുക്കിൽ പൌലോസ കത്തനാരെയും പണം പിരിവിനായി നിങ്ങളിൽ മുറന്തുക്കിൽ മാത്തു കത്തനാരെയും പുത്തൻപുരക്കൽ യൌസേപ്പ കത്തനാരെയും മുതൽ പിരിക്കാ കണക്കിനും മറ്റു മരാമത്തു കാൎയ്യങ്ങൾ അന്വേഷിച്ചു നടത്തുന്നതിനും നിങ്ങളിൽ മങ്ങലശേരി ചെറിയയേയും കന്നത്തു ചാക്കോയെയും നി

ശ്ചയിച്ചാൽ കൊള്ളാമെന്നു യോഗം ഐകകണ്ഠ്യേന അഭിപ്രായപ്പെട്ടു പറഞ്ഞതിനെ നാം പൂൎണ്ണതൃപ്തിയോടെ സ്വീകരിച്ചു ഈ കല്പനയെ നാം നിങ്ങൾക്കു എഴുതുന്നതാകകൊണ്ടു യോഗത്തിന്റെയും നമ്മുടെയും നിശ്ചയങ്ങളെ സന്തോഷപൂൎവ്വം നിങ്ങളിൽ കൈക്കൊണ്ടു ഓരോരുത്തൻ നടത്തിപ്പാനായി മേൽവിവരിച്ചു പറഞ്ഞ പ്രകാരമുള്ള പ്രവൃത്തികളെ യോഗ്യമാംവണ്ണം ഭക്തിയോടെ നിങ്ങൾ നടത്തുകയും വേണം.

നമ്മുടെ മക്കൾക്കായി പരോപകാരാൎത്ഥം നിങ്ങൾ ചെയ്യുന്ന സകല അദ്ധ്വാനങ്ങൾക്കും പകരം ദൈവം നിങ്ങളെ അനുഗ്രഹിച്ചു വാഴ്ത്തുകയും ചെയ്യും. വിശേഷിച്ചു സ്ക്കൂളിന്റെ പണി നടത്തിപ്പുകൾക്കും കണക്കിനും വേണ്ടി ശമ്പളത്തുമ്മേൽ ഒരാളെ നിശ്ചയിച്ചു നടത്തണമെന്നുണ്ടായിരുന്നാൽ സ്ക്കൂളിന്റെ ഭാരവാഹികളായി ഇപ്പോൾ നിശ്ചയിച്ചിരിക്കുന്ന നിങ്ങൾ ഏറ്റവും കൂടി ആലോചിച്ചു ഒരാളെ നിശ്ചയിച്ചു നടത്തിക്കൊള്ളുകയും വേണം. സ്ക്കൂൾ സംബന്ധമായ നടപടികൾക്കു ഒരു രൂൾസു എഴുതി ഉണ്ടാക്കി ഒപ്പും മുദ്രയും വെച്ചു പിന്നാലെ നിങ്ങൾക്കു അയച്ചുതരുന്നതുമാകുന്നു.

സൎവ്വശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും സദാ നിങ്ങളോടുകൂടെ വൎദ്ധിച്ചിരിക്കുമാറാകട്ടെ.

൧൦൭൭ ധനുമാസം ൧൭-ാം നു
പിറവത്തു പള്ളിയിൽ നിന്നും.

---

## പരിശുദ്ധാത്മാവിന്റെ പുറപ്പാടും
## അംഗ്ലിയാ സഭയും

പരിശുദ്ധാത്മാവു പിതാവിൽനിന്നു പുറപ്പെടുന്നു എന്നു കിഴക്കെ സഭകളും പിതാവിൽനിന്നും പുത്രനിൽനിന്നും പുറപ്പെടുന്നു എന്നു പടിഞ്ഞാറെ സഭകളും വിശ്വസിക്കുന്നുവല്ലോ. പോയമാസത്തിൽ കാന്റർബരി ആൎച്ചബിഷോപ്പും ഇംഗ്ലണ്ടിലെ പ്രധാനബിഷോപ്പന്മാരും ഉൾപ്പെട്ട യോഗത്തിൽ അനേകം അംഗ്ലിയാ പാദ്രിമാരും അത്മേനികളും ഒപ്പിട്ടു സമൎപ്പിച്ച ഒരു ഹരജിയിൽ പാശ്ചാത്യരുടെ വിശ്വാസപ്രമാണത്തിൽനിന്നു "പുത്രനിൽനിന്നും" എന്ന പദങ്ങൾ നീക്കി പരിശുദ്ധ സൂനഹദോസുകളാൽ സ്ഥാപിക്കപ്പെട്ടതുപോലെ "പിതാവിൽനിന്നു" എന്നു മാത്രമാകുന്നതിനു വേണ്ട ഏൎപ്പാടു ചെയ്യണമെന്നു അപേക്ഷിച്ചിരിക്കുന്നു. ആ ഹൎജ്ജിയുടെ തൎജ്ജമ താഴെ ചേൎക്കുന്നു.

"കൽക്കെദോനിയായിൽ കൂടിയ നാലാം പൊതു സൂനഹദോസിലെ പിതാക്കന്മാർ നിഖ്യായിലെയും കുസ്തന്തീനോപ്പോലിസിലെയും വിശ്വാസപ്രമാണം ഉൾപ്പെട്ട സൂനഹദോസു നിശ്ചയങ്ങൾ വായിച്ചശേഷം അവയെ സന്തോഷപൂൎവ്വം അംഗീകരിക്കയും തങ്ങളുടെ കയ്യൊപ്പുകളാൽ അവയെ സ്ഥിരപ്പെടുത്തുകയും ചെയ്തു.

ഇങ്ങനെ അംഗീകരിക്കപ്പെട്ട നിശ്ചയത്തിൽ (ഇപ്പോൾ നിഖ്യാ വിശ്വാസപ്രമാണമെന്നു സാധാരണയായി പറഞ്ഞുവരുന്നതും) പരിശുദ്ധാത്മാവു പിതാവിൽനിന്നു പുറപ്പെടുന്നു എന്നു സ്ഥാപിച്ചിരുന്നതുമായ ഒടുവിൽ പറഞ്ഞ വിശ്വാസപ്രമാണം പിതാവിനേയും പുത്രനേയും പരിശുദ്ധ റൂഹായേയും കുറിച്ചു പൂൎണ്ണത പഠിപ്പിക്കുന്നു എന്നു പ്രസ്താപിക്കയും പരിശുദ്ധാത്മാവിന്റെ സാരാംശത്തെക്കുറിച്ചു അതിൽ അടങ്ങിയിരിക്കുന്ന ഉപദേശത്തെ സ്ഥിരപ്പെടുത്തുകയും

വേറൊരു വിശ്വാസപ്രമാണം ഉണ്ടാക്കുന്നവൎക്കു മുടക്കം ശാപവും കല്പിക്കയും ചെയ്തു.

അഞ്ചാമത്തെയും ആറാമത്തെയും പൊതു സുന്നഹദോസുകളും ഈ വിശ്വാസപ്രമാണത്തെ വീണ്ടും സ്ഥിരപ്പെടുത്തി. അതിനു വല്ല ഭേദവും വരുത്തുകയൊ വല്ല പുതിയ വാക്കുകളും കൂട്ടുകയൊ ചെയ്യരുതെന്നു ആറാം പൊതു സുന്നഹദോസിലെ പിതാക്കന്മാർ നിഷ്കൎഷിക്കയും ഭേദം ചെയ്യുന്നവൎക്കു മേൽപ്പറഞ്ഞ ശിക്ഷ കല്പിക്കയും ചെയ്തു.

ഇങ്ങനെ ഇരുന്നിട്ടും പരിശുദ്ധാത്മാവിന്റെ പുറപ്പാടിനെക്കുറിച്ചു "പുത്രനിൽനിന്നും" എന്ന പദങ്ങളെ മേൽപ്പറഞ്ഞ വിരോധ നിശ്ചയം അറിയാതിരുന്ന പാശ്ചാത്യരിൽ ആരൊ കൂട്ടിച്ചേൎക്കയും, അങ്ങനെ ചേൎത്തിട്ടു മുന്നൂറൊ നാന്നൂറൊ വൎഷം കഴിഞ്ഞശേഷം പൊതു സുന്നഹദോസു കൂടാതെ റോമ്മാസഭ ഈ കൂട്ടുതൽ പദങ്ങളെ അനുവദിക്കയും ചെയ്തു. ഇങ്ങനെ ഇതു പൌരസ്ത്യരും പാശ്ചാത്യരും തമ്മിൽ ഉള്ള വ്യസനകരമായ ഇടച്ചിലിന്നു കാരണമായിത്തീൎന്നു.

(അംഗ്ലിയരുടെ) പ്രാൎത്ഥനപുസ്തകത്തിൽ ഉള്ള വിശ്വാസപ്രമാണത്തിൽ ഈ തിരുത്തിക്കൂട്ടിയ വാക്കുകൾ ഇപ്പൊഴും വെച്ചുകൊണ്ടിരിക്കുന്നതുകൊണ്ടു (പുറപ്പാടിനെ സംബന്ധിച്ചുള്ള ഉപദേശത്തെക്കുറിച്ചു തൎക്കം പുറപ്പെടുവിപ്പാൻ ഞങ്ങൾ ആഗ്രഹിക്കുന്നില്ലെങ്കിലും) പ്രാചീന സഭ മഹാ സുന്നഹദോസുകൾ മുഖാന്തിരം പിൻഗാമികൾക്കു ഏല്പിച്ചുതന്നിരിക്കുന്നതിൽനിന്നു ഇത്ര സാരവത്തായ ഒരു വിഷയത്തിൽ വ്യത്യാസപ്പെട്ട ഒരു വിശ്വാസപ്രമാണം ഹരജിക്കാരും അംഗ്ലിയാസഭയിലെ വൈദികന്മാരും അയ്മേനികളും കൈക്കൊള്ളണമെന്നു ആവശ്യപ്പെട്ടിരിക്കുന്നതു ഗൌരവാവഹമായ ഒരു സങ്കടമാകുന്നു.

അതിനാൽ ഈ സങ്കടനിവാരണത്തിനു ഉപയുക്തമെന്നു നിങ്ങളുടെ ജ്ഞാനത്തിൽ തോന്നുന്ന പരിഹാരം ഉണ്ടാക്കിത്തരണമെന്നു ഹരജിക്കാർ ബഹുമാനപ്പെട്ട യോഗത്തോടു അപേക്ഷിക്കുന്നു".

ഇതാണ ഹരജി. ഈ ഹരജി ബിഷൊപ്പന്മാരിൽ ഒരുവൻ യോഗത്തിൽ വായിച്ചതിനോടുകൂടി പറഞ്ഞ പ്രസംഗത്തിൽ ഹരജിയിൽ പറയുന്ന സംഗതി ഗുരുതരമായി വിചാരിക്കപ്പെടത്തക്കതല്ലെന്നും യോഗത്തിന്റെ ആലോചനെക്കു പാത്രീഭവിച്ചതാണെന്നും സമ്മതിച്ച ശേഷം വേറൊരു സന്ദൎഭത്തിൽ ആലോചിപ്പാനായി ഈ ഹരജി സൂക്ഷിക്കപ്പെടണമെന്നു അഭിപ്രായപ്പെടുകയും യോഗം സമ്മതിക്കയും ചെയ്തു എന്നു ഗാൎഡിയൻ എന്ന ഇംഗ്ലീഷ പത്രത്തിൽ കാണുന്നു.

സുറിയാനി ഉപദേശാചാരങ്ങളെ ഭേദപ്പെടുത്തുവാൻ ഓരോരുത്തർ ശ്രമിച്ചുകൊണ്ടിരിക്കുന്ന ഈ കാലത്തു അംഗ്ലിയാസഭ പ്രധാനമായ വിശ്വാസപ്രമാണംപോലും സുറിയാനി ഉപദേശത്തിനു അനുരൂപമാക്കണമെന്നു ആലോചിക്കുന്നതും ഈ ആലോചന കേവലം ത്യാജ്യമല്ലെന്നു ആൎച്ചബിഷോപ്പു മുതൽ ഇംഗ്ലണ്ടിലെ മിക്കവാറും ബിഷോപ്പന്മാർ ഐകകണ്ഠ്യേന സമ്മതിക്കുന്നതും ഈ നാട്ടിലെ നവീകരണതല്പരന്മാർ ചിന്തിക്കട്ടെ.

## രാജിയാലോചന.

സുറിയാനിസഭയിൽ ഇപ്പോൾ ഉള്ള വ്യവഹാരങ്ങൾക്കു ഹേതുവായ കക്ഷിതൎക്കങ്ങൾ അന്യോന്യം രാജിപ്പെട്ടു തീരണമെന്നുള്ള ഉദ്ദേശത്തോടുകൂടി ഈയിടെ തിരുവനന്തപുരത്തു നടന്ന ആലോചനയെപ്പറ്റി കഴിഞ്ഞ ഒരു കേരളതാരകയിൽ ഒരു ലേഖനം പ്രസിദ്ധപ്പെടുത്തികാണുന്നു. ആ ലേഖനത്തിൽ പ്രസ്താവിച്ചിട്ടുള്ള ഭാഗങ്ങൾ അസംഭവ്യങ്ങളും വാസ്തവവിരോധങ്ങളും ആണെന്നു ലേഖനം തന്നെ കാണിക്കുന്നുണ്ടു. ആലോചന സംഘത്തിൽ പ്രധാന ഭാരവാഹിയായിരുന്ന നി. വ. ദി. ശ്രീ. മാർ ദീവന്നാസ്യോസ് മെത്രാപ്പൊലീത്താ തിരുമനസ്സിലെ മേൽ കുററം ആരോപിക്കുവാനും ലേഖകനു ഉദ്ദേശമുണ്ടെന്നു കാണുന്നു.

മാർ ദീവന്നാസ്യോസ്സു മെത്രാപ്പൊലിത്തായും നവീകരണ തലവനും എഡ്യൂക്കെഷ്യൻ സിക്രട്ടരി അവർകളുടെ ഭവനത്തു ഒരു ദിവസം യാദൃഛികമായി കൂടിയ സന്ദൎഭത്തിൽ രാജി ആലോചന സിക്രട്ടരി അവർകളിൽ നിന്നു പുറപ്പെട്ടു എന്നും അപ്പോൾ ഭിന്നകക്ഷികൾ യോജിച്ചു ഏകയോഗമായി പോകണമെന്നുള്ളതു ഇരുഭാഗത്തെയും ആഗ്രഹമായിരുന്നു എന്നും താരകാലേഖകൻ സമ്മതിക്കുന്നതിനു പുറമെ "പാത്രിയൎക്കീസ്ബാവായുടെ രേഖാമൂലമായ അനുമതിയോടുകൂടിയ ചില വ്യവസ്ഥകൾ അനുസരിച്ചു രാജിയാവാൻ" തയ്യാറുണ്ടെന്നു നവീകരണ ഭാഗത്തുനിന്നും അങ്ങിനെ അനുവാദം കിട്ടുന്നതു അസാദ്ധ്യമെന്നു എതിർഭാഗത്തുനിന്നും പ്രസ്താവിച്ചതായും ആ കാരണത്താൽ പള്ളികൾ പങ്കിട്ടു പിരിഞ്ഞു വ്യവഹാരം നിൎത്തിവെക്കയും പിന്നീടു കല്പനക്കു ശ്രമിച്ചു സാധിക്കുന്നതായാൽ ഏകയോഗമായി പോകുകയും ചെയ്യാമെന്നു ആലോചിച്ചു. അതിലേക്കു പള്ളിയിൽ യോഗം കൂടിയതായും പ്രസ്തുത ലേഖനത്തിൽ പ്രസ്താവിച്ചു കാണുന്നു. എന്നാൽ പള്ളിയിൽ യോഗം കൂടിയപ്പോൾ, കുറുബാന രണ്ടായി കൊടുക്ക, അരക്കുറുബാനതക്സാ ഉപയോഗിക്ക മുതലായ നവീകരണ നടപടികൾ അനുവദിച്ചു ബാവായുടെ കല്പന വരുത്തിയിരുന്നു എന്നു മാർ ദീവന്നാസ്യോസ്സു മെത്രാപ്പൊലീത്താ അവർകൾ പ്രസ്താവിച്ചതായും ഈ പ്രസ്താവനകൾ പിമ്പു ആരംഭിച്ച നടപടി പള്ളികൾ പങ്കിടുന്നതിനു ലിസ്റ്റു തയ്യാറാക്കുകയായിരുന്നു എന്നും കൂടെ ലേഖകൻ പറയുന്നുണ്ടു.

രാജിയുടെ പ്രധാന ഉദ്ദേശം യോജിപ്പാണെന്നു ഇരുകക്ഷികളും സമ്മതിക്കയും ആഗ്രഹിക്കയും, യോജിപ്പിനു ആവശ്യമെന്നു ഒരു കക്ഷി ആവശ്യപ്പെട്ട അനുവാദ കല്പന ഉണ്ടെന്നു മറുഭാഗത്തുനിന്നു സമ്മതിക്കയും ചെയ്തതു വാസ്തവമായിരുന്നാൽ, പിന്നീടു പള്ളി പങ്കിടുന്നതിനുള്ള ലിസ്റ്റ തയ്യാറാക്കി എന്നു പറയുന്നതു യുക്തിക്കും ഇരുകക്ഷികളുടെ സമ്മതപ്രകാരമുള്ള രാജിയുടെ ഉദ്ദേശത്തിനും അനുരൂപമായിരിക്കുന്നില്ലെന്നു പ്രഥമദൃഷ്ടിയിൽ ആൎക്കും ബോദ്ധ്യപ്പെടുന്നതാണു. പാത്രിയൎക്കീസ്ബാവായിൽനിന്നു നവീകരണത്തിനു അനുവാദ കല്പന വന്നിട്ടുണ്ടെന്നു മെത്രാപ്പൊലീത്താ അവർകൾ പ്രസ്താവിച്ചു എ

ന്നു പറയുന്നതു ശരിയായിരുന്നാൽ എതിർഭാഗത്തു ഹാജരുണ്ടായി-
രുന്ന മുൻസിപ്പു മുതലായ മഹായോഗ്യന്മാർ ആ വാക്കിനെ പിടിച്ചും
കൊണ്ടു അവൎക്കും പരമ ആഗ്രഹമാണെന്നു ഭാവിക്കുന്ന യോജിപ്പിനെ
പററി ആലോചിപ്പാൻ ഇടയുണ്ടായിരുന്നു. അതുകൂടാതെ പിന്നയും
പള്ളികളുടെ ലിസ്ററ എഴുതുകയാണ ചെയ്തതെന്നു താരകാലേഖക
ൻ പറയുന്ന സമ്മതം അദ്ദേഹത്തിന്റെ പ്രസ്താവനയുടെ അസാധു
ത്വത്തെ പ്രത്യക്ഷപ്പെടുത്തുന്നു. അതിനാൽ താരകാലേഖനം നടന്ന
സംഭവങ്ങളുടെ യഥാൎത്ഥ വിവരണമല്ലന്നു ധാരാളം ബോദ്ധ്യപ്പെടാം.

എന്നാൽ സംഗതികളുടെ വാസ്തവം ഞങ്ങൾ പറയാം. സഭ യോ
ജിച്ചുപോകണമെന്നുള്ളതു മാർ ദീവന്നാസ്യോസ മെത്രാപ്പോലീത്താ
അവർകൾക്കും തന്റെ കീഴുള്ള എല്ലാവൎക്കുമുള്ള ഒരു വലിയ ആഗ്രഹ
മാണ. യോജിക്കുന്നതിലേക്കു സുറിയാനി സഭയുടെ വിശ്വാസോപദേ
ശങ്ങൾക്കും കാനോനാകൾക്കും വിരോധമില്ലാത്ത കേവലം ആചാര നട
പടികളിൽ വല്ല വിടുതലൊ അനുവാദമൊ വേണ്ടിയിരുന്നാൽ അ
നുവദിക്കുന്നതിനും തയ്യാറുണ്ടു. ഈ വിധത്തിൽ ഉള്ള ചില വ്യത്യാസ
ങ്ങൾ അനുവദിക്കാമെന്നു തിരുമനസ്സുകൊണ്ടു കല്പിച്ചിട്ടുമുണ്ടു. നവീക
രണം യഥാസ്ഥിതിയിൽ നടത്തുവാൻ ബാവായുടെ അനുവാദം ചോ
ദിക്കയാകട്ടെ വരുത്തുകയാകട്ടെ വരുമെന്നു ആശയാകട്ടെ ഇല്ലാതിരി
ക്കെ, അനുവാദം വരുത്തിയെന്നു കല്പിക്കയുമില്ല, കല്പിക്കാവുന്നതുമല്ല.
വിശ്വാസവിഷയത്തിൽ യഥേഷ്ടം നടക്കാനുള്ള സ്വാതന്ത്ര്യത്തോടു കൂ
ടി ഒരു രാജി ഉണ്ടായിട്ടു മലങ്കര ഒട്ടുക്കു ഭരിക്കാമെന്നും മററും ദുരാഗ്ര
ഹമുള്ളവർ, ആചാരവിഷയത്തിൽ ചില വിടുതല്വകൾ അനുവദിക്കാ
മെന്നു പറയുന്ന സമ്മതം നവീകരണം മുഴുവൻ അംഗീകരിക്കാമെന്നു
ള്ള അൎത്ഥത്തിൽ മുൻവിധിയായി ധരിച്ചുംകൊണ്ടൊ ഭാവിച്ചുംകൊ
ണ്ടൊ വൃദ്ധനായ ആ തിരുമേനിയെ ഭോഷൻകല്പിപ്പിക്കാമെന്നു ചില
ൎക്കുണ്ടായിരുന്ന ദുരാശ നിരാശയായിത്തീൎന്നപ്പോൾ ലേഖകൻ മതി
മറന്നു പൂൎവ്വാപര വിരുദ്ധങ്ങൾ എഴുതിപ്പോയതാണെന്നു തോന്നുന്നു.

ഈ രാജി ആലോചനയിൽ നടന്ന വേറൊരു വിശേഷം പ്ര
സ്താവിക്കേണ്ടതായുണ്ടു. ഇപ്പോൾ വ്യവഹാരത്തിൽ ഇരിക്കുന്നവയും
അല്ലാത്തവയുമായ പള്ളികളിൽ മിക്കവയും കുറെ മുതൽ പററിക്കൊ
ണ്ടു ഒഴിയാമെന്നു നവീകരണത്തലവൻ സമ്മതിച്ചതായിട്ടാണ താരകാ
ലേഖകൻ പ്രസ്താവിക്കുന്നതു. ആലോചനക്കായി തിരുവനന്തപുരത്തു
ഹാജരായ മഹാന്മാർ ഉൾപ്പെട്ട പള്ളികൾ ഒഴികെ വീട്ടിൽ താമസി
ക്കുന്നവരുടെ പള്ളികൾ ഒഴിഞ്ഞേക്കാമെന്നായിരുന്നു സമ്മതത്തിന്റെ
ചുരുക്കം. മാവേലിക്കര പള്ളി ഒഴിഞ്ഞേക്കാമെന്നു ഒരു ചെങ്ങന്നൂക്കാ
രനും നിരണത്തുപള്ളി ഒഴിഞ്ഞേക്കാമെന്നു ഒരു കൊട്ടാരക്കരക്കാരനും
സമ്മതിച്ചാൽ ആ സമ്മതത്തിന്റെ ബലം എത്രമാത്രമെന്നു വായന
ക്കാൎക്കു ഊഹിക്കാമെല്ലൊ. നവീകരണ പ്രതിപുരുഷന്മാരുടെ ഉദ്ദേശം
എന്തായിരുന്നു എന്നുവച്ചാൽ അവരെസംബന്ധിക്കാതെ അങ്ങുമിങ്ങു
മുള്ള ആരാന്റെയും പള്ളികൾ വിട്ടുകൊടുത്തേക്കാമെന്നുള്ള അൎത്ഥമില്ലാ

ത്ത അവരുടെ സമ്മതത്തോടെ അനേകായിരം രൂപായും പത്തിരുപതു വർഷത്തെ അദ്ധ്വാനവും വ്യയം ചെയ്തു സമ്പാദിച്ച വിധികളെ ന്യൂനതപ്പെടുത്തുന്ന ഒരു രേഖ ക്ഷണനേരംകൊണ്ടു സമ്പാദിച്ചുകളയാമെന്നായിരുന്നു. ഉരച്ചുനോക്കിയപ്പോൾ വലിയ തിരുമേനിയുടെ വൃദ്ധത ഈ കൌശലത്തിനു അകപ്പെട്ടുപോകുവാൻ തക്കതല്ലെന്നു ബോധ്യപ്പെട്ടതിൽ താരകാ ലേഖകൻ ഈ മനോഭംഗം കൊണ്ടു ഭ്രമിച്ചിട്ടു വലിയ തിരുമേനിയുടെ മേൽ അപവാദം പറയുന്നതിൽ ഞങ്ങൾ ക്ലേശിക്കുന്നില്ല.

എന്നാൽ താരകാ ലേഖകന്റെയും ഉപായത്തിൽ രാജിയാകാമെന്നു വിചാരിക്കുന്ന ഏവരുടേയും അറിവിനുവേണ്ടി ഞങ്ങൾ ഒരിക്കൽ കൂടി വെളിവായി പറയുന്നതു എന്തെന്നാൽ:—

വ്യവഹാരം ഒതുക്കി ഭിന്നകക്ഷികൾ രാജിയായി ഏകസഭയും ഏകനായകത്വവുമായി കണ്ടാൽ കൊള്ളാമെന്നുള്ളതു ഞങ്ങൾ ഏവരുടെയും പരമാഗ്രഹമാകുന്നു. എന്നാൽ തന്നിഷ്ടമായും തോന്നിയാസമായും നടക്കുവാനുള്ള സ്വാതന്ത്ര്യത്തോടു കൂടിയ ഒരു രാജി ഉണ്ടാകുമെന്നും അങ്ങനെ സാധിച്ചുകൊള്ളാമെന്നും ആരെങ്കിലും കരുതിയിട്ടുണ്ടെങ്കിൽ അതു ഭോഷത്വമാണ. സുറിയാനി സഭയുടെ ഉപദേശ സംബന്ധമായ യാതൊരു സംഗതിയിലും വിട്ടുതത്' അനുവദിക്കുന്നതല്ല. കാനോനായെയും ഉപദേശത്തെയും സംബന്ധിക്കാത്തവയും എപ്പിസ്കോപ്പന്മാൎക്കു ദേശാവസ്ഥയും കാലാവസ്ഥയും അനുസരിച്ചു ഭേദപ്പെടുത്തുവാൻ സ്വാതന്ത്ര്യമുള്ളവയുമായ കേവലം ആചാരമൎയ്യാദകളിൽ വല്ല മാററവും വേണ്ടിയിരുന്നാൽ അതിനു വിരോധവുമില്ല. ഇങ്ങനെയല്ലാതെ, മനസ്സിൽ കള്ളം വച്ചുംകൊണ്ടുള്ള രാജി ആലോചനയ്ക്കു ആരും പുറപ്പെടുകയും വേണ്ടാ. സഭയുടെ പരമ ഉദ്ദേശം കല്ലും കുമ്മായവും കിട്ടണമെന്നല്ല. സഭ ഏക വിശ്വാസത്തിലും ഏക യോഗമായും യോജിക്കണമെന്നു മാത്രമാകുന്നു. അതിനു എതിർകക്ഷിക്കു മനസ്സില്ലെങ്കിൽ വ്യവഹാരം ഒഴിക്കുവാൻ ഒരു മാൎഗ്ഗമുള്ളതു പുത്തൻകാവു പള്ളിക്കാർ ബുദ്ധിപൂൎവ്വം ചെയ്ത നടപടിയാണ. കക്ഷത്തിൽ ഇരിക്കുന്നതു പോകാതെ ഉത്തരത്തിൽ ഇരിക്കുന്നതു കിട്ടുമെന്നു ആരും സംശയിക്കയും വേണ്ടാ.

---

## കേരള താരകയുടെ പിശകിനു മറുപടി

മാർ ദീവന്നാസ്യോസു സിമ്മനാരിയിൽ അടുത്ത കാലത്തു നടന്ന സമ്മാനദാന യോഗത്തിൽ വായിച്ച റിപ്പോൎട്ടിലെ ചില ഭാഗങ്ങളെ ആക്ഷേപിച്ചു കഴിഞ്ഞ ഒരു കേരളതാരകയിൽ പ്രസിദ്ധപ്പെടുത്തിക്കണ്ട ലേഖനത്തിൽ കാൎയ്യാകാൎയ്യ വിവേചനം കൂടാതെ പ്രസ്താവിച്ചിരിക്കുന്ന പല പിശകുകൾ കാണുന്നതിനാൽ അതിനു മറുപടിയായി ഈ ലേഖനം പത്രികയിൽ പ്രസിദ്ധപ്പെടുത്തണമെന്നു അപേക്ഷിക്കുന്നു.

ലെഖകൻ റിപ്പോൎട്ടിൽ കണ്ടുപിടിച്ച പ്രധാന തെറ്റു "കഴിഞ്ഞ സംവത്സരം ആ സിമ്മനാരിയിൽനിന്ന മെറ്റ്റിക്കുലേഷ്യൻ ജയിച്ചുവരാണ സുറിയാനി പട്ടക്കാരിൽ ഒന്നാമതായി ആ യോഗ്യതക്കു അൎഹന്മാരായതെന്നു" പ്രസ്താവിച്ചിരുന്ന ഭാഗമാണ. "സുറിയാനി"കാർ എന്നു പറയുന്നവരായി ഈ കാലത്തു പല വകക്കാർ ഉണ്ടെന്നുള്ളതിൽ നിന്നായിരിക്കാം അദ്ദേഹത്തിന്ന ഭ്രമം ഉണ്ടായതെന്ന തോന്നുന്നു. ഈ കഴിഞ്ഞ തിരുവിതാംകൂർ സെൻസെസിൻ പ്രകാരം തിരുവനന്തപുരം ടൌണിൽ തന്നെ ആയിരത്തഞ്ഞൂറിൽ അധികം സുറിയാനിക്കാർ ഉണ്ടെന്നും അവരിൽ ഏറിയകൂറും അവിടെ കടപ്പുറത്തും ശംഖുമുഖത്തും മറ്റും താമസിക്കുന്നവരാണെന്നും സെൻസെസ്സ ഡിപ്പാൎട്ടുമെണ്ടിൽ ഉദ്യോഗം ഉള്ള ഒരാൾ പറഞ്ഞു എനിക്കു അറിവുണ്ടു. ആ സ്ഥിതിക്കു അഞ്ചുതെങ്ങു തങ്കശ്ശേരി മുതലായസ്ഥലങ്ങളിലും അനെകം "സുറിയാനി"കാർ ഉണ്ടായിരിക്കണം. ഈ നാമധാരികളുടെ ഒക്കെയും കണക്കു തിട്ടപ്പെടുത്തികൊണ്ടല്ല പ്രസ്തുത റിപ്പോൎട്ടു തയ്യാറാക്കിയതെന്നു എനിക്കും തോന്നുന്നുണ്ടു. ലെഖകൻ കണ്ടുപിടിച്ച തെറ്റു സിമ്മനാരി അദ്ധ്യക്ഷൻ കാണിച്ച ഈ ഉദാസീനതയിൽ നിന്നു ഉത്ഭവിച്ച ഒന്നാകകൊണ്ടു അതു ക്ഷന്തവ്യമാണ. എന്നാൽ നമുക്കു ആലോചിപ്പാനുള്ളതു സുറിയാനിക്കാർ എന്ന പേരിനെ യൂറോപ്യന്മാരും നാട്ടുകാരുമായ ഗ്രന്ഥകൎത്താക്കളും ഗവൎമ്മെണ്ടും പൂൎവകാലം മുതൽ പ്രയോഗിച്ചു വന്നതും വരുന്നതും ആരെ ഉദ്ദേശിച്ചാണ. റിപ്പോൎട്ടു വാചകം ആ കീഴ്നടപ്പിനും പാരമ്പൎയ്യത്തിനും അനുരൂപമായിരിക്കുന്നുവൊ വിപരീതമായിരിക്കുന്നുവൊ എന്നു ഈ രണ്ടു സംഗതികളെകുറിച്ചു മാത്രമാകുന്നു.

റിപ്പോൎട്ടിലെ തൎക്കപ്പെട്ട വാചകം "സുറിയാനി പട്ടക്കാരിൽ ഒന്നാമത്തെ ഗണം" എന്നാണെ. ഇതിന്നു സുറിയാനിസമുദായത്തിൽ എന്നും സുറിയാനി സഭയിൽ എന്നും അൎത്ഥം വരാം. എന്നാൽ സുറിയാനിസമുദായം സുറിയാനി സഭ മാൎത്തോമ്മാ ക്രിസ്ത്യാനികൾ ഈ മൂന്നു നാമങ്ങൾക്കും അക്ഷരപ്രകാരം എന്തെല്ലാം അൎത്ഥങ്ങൾ കല്പിച്ചാലും അവയുടെ പ്രയോഗം യാക്കോബായ സുറിയാനിക്കാരെ ഉദ്ദേശിച്ചല്ലാതെ അന്യഥാ ഒരിക്കലും കാണുന്നില്ല. ഇതിലേക്കു ദൃഷ്ടാന്തങ്ങൾ വേണമെങ്കിൽ അനെകം പുസ്തകങ്ങളും ഉത്തരവുകളും തിരുവെഴുത്തു വിളംബരങ്ങളും ചൂണ്ടികാണിക്കാം. വിസ്താരഭയം നിമിത്തം ആ ഭാഗങ്ങൾ ഇവിടെ പകൎത്തുന്നില്ല. യാക്കോബായക്കാരെ കുറിച്ചു പറയുമ്പോൾ "സുറിയാനി"ക്കാർ, "മാൎത്തോമാ ക്രിസ്ത്യാനികൾ" എന്നും മറ്റും തനിച്ചും ഇപ്പോൾ ഈ പേർ ധരിക്കുന്ന ഇതരക്രിസ്ത്രീയശാഖകളെ സംബന്ധിച്ചു പറവാൻ ആവശ്യപ്പെടുമ്പോൾ അവരെ തിരിച്ചറിവാൻ "റൊമ്മാ", അംഗ്ലിക്കാ", "നവീകരണം" എന്നും മറ്റുമുള്ള ചില വിശേഷണപദങ്ങളെ കൂട്ടിച്ചേൎത്തുമാണ എല്ലാകാലത്തും കണ്ടിട്ടുള്ളതു.

൨. മെൽപറഞ്ഞ വാദത്തെ പിൻതാങ്ങുവാൻ അനെകം പുസ്ത-

കങ്ങളും മററും എടുത്തുപറവാനുണ്ടെങ്കിലും ഒരു ദൃഷ്ടാന്തം മാത്രം പറ
യുന്നു. സൎവസമ്മതനായിരുന്ന വിശാഖം തിരുനാൾതമ്പുരാൻ ൧൦൫൮
മാണ്ട കോട്ടയത്തു എഴുന്നെള്ളിയപ്പോൾ, ഇപ്പോൾ "സുറിയാനി"
ശബ്ദത്തിനു അവകാശം പറയുന്ന നാനാവകക്കാരും തിരുമനസ്സിലെ
ക്കു മംഗള പത്രങ്ങൾ സമൎപ്പിക്കുകയും എല്ലാററിനും മറുപടികല്പിക്കു
കയും ചെയ്തു. യാക്കോബായ സുറിയാനിക്കാൎക്കു കൊടുത്ത മറുപടി "സു
റിയാനിസഭയിലെ പട്ടക്കാരും അത്മേനികളും" എന്നു പറഞ്ഞാണ്
ആരംഭിച്ചതു. മററുള്ള യാതൊരു ശാഖകളുടെ മംഗളപത്രങ്ങൾക്കു
ഈ പദം ആ തിരുമനസ്സുകൊണ്ടു പ്രയോഗിച്ചിട്ടില്ല.

൩. "സുറിയാനി"കാർ എന്ന പേരിനു തങ്ങളും അവകാശിക
ളാണെന്നും ഇതരസഭകളിൽ ഉൾപ്പെട്ടവർതന്നെ "സുറിയാനി"ശബ്ദ
ഏതൎത്ഥത്തിൽ ആണെന്നു പ്രയോഗിക്കാറുള്ളതു എന്നും ആലോചിക്കു
ന്നപക്ഷം അംഗ്ലിയാ സുറിയാനിക്കാരാൽ നടത്തപ്പെടുന്ന മലയാള
മിത്രവും പഴയ ജ്ഞാനനിക്ഷേപവും യാക്കോബായസുറിയാനി സഭ
യിലെ വിശ്വാസാചാരങ്ങളെ ആക്ഷേപിക്കുമ്പോൾ "സുറിയാനി
ക്കാർ അന്ധകാരത്തിൽ ഇരിക്കുന്നു. "സുറിയാനി" "സഭയുടെ നടപ
ടികൾ മൂഢതയാകുന്നു", എന്നും മററും പ്രസ്താവിച്ചിരുന്ന അനേക
പ്രയോഗങ്ങൾ മിത്രത്തിന്റെ പഴയ ഫയൽ പരിശോധിച്ചാൽ എ
ണ്ണമില്ലാതെ ചൂണ്ടികാണിക്കാം. അവയിൽ അംഗ്ലിയാ സുറിയാനി പ
ത്രാധിപരും ലേഖകന്മാരും "സുറിയാനി" പദം പ്രയോഗിച്ചതു ന
ങ്ങളെ ഉദ്ദേശിച്ചല്ലെന്നു പ്രത്യക്ഷമാണു.

൪. "സുറിയാനി" ശബ്ദം ഒരു മതത്തിന്റെ പേരായിട്ടല്ല, ഒ
രു ജാതിപേരായിട്ടു മാത്രം സങ്കല്പിച്ചുകൊണ്ടു മതത്തെ തിരിച്ചറിയി
ക്കുന്ന വിശേഷണപദം കൂടെ ചേൎത്തു റിപ്പോട്ടു തയ്യാറാക്കാഞ്ഞതു കുററ
കരമാണെന്നു തീരുമാനിച്ച ലേഖകൻ ഈ യുക്തി അടുത്തകാലത്തു
മാത്രമെ കണ്ടുപിടിച്ചൊള്ളു എന്നു തോന്നുന്നു. എന്തെന്നാൽ പല ക്രി
സ്തീയ മതശാഖകളിൽ ചേരുന്ന നാനാജാതികളെ തിരിച്ചറിവാൻ
വേണ്ടി അംഗ്ലിയാ പുലയൻ, റോമ്മാ പറയൻ, നവീകരണമണ്ണാൻ,
മാൎത്തോമ്മാ ഉള്ളാടൻ എന്നുംമററുമുള്ള പ്രയോഗങ്ങൾ ഒഴിച്ചുകൂടാ
ത്ത ആവശ്യങ്ങൾ ആണു. അതിനെ വിട്ടുകളഞ്ഞതു പത്രത്തിൽ പ്ര
സ്താവിക്കുവാൻതക്ക ഒരു വീഴ്ചയാണെന്നു ലേഖകൻ ഇതുവരെ തോ
ന്നാഞ്ഞതു ആശ്ചൎയ്യമെന്നേ പറവാനുള്ളു.

൫. വേറൊരുവിധത്തിൽ ആലോചിച്ചാൽ, "സുറിയാനി പട്ട
ക്കാർ" എന്ന വാക്കു റിപ്പോട്ടു കൎത്താവിന്റെ വിശ്വാസപ്രകാരം അ
പ്പൊസ്തൊല കൈവെപ്പിനാൽ ഉണ്ടാകുന്ന സാക്ഷാൽ സുറിയാനി
പട്ടക്കാർ എന്നൎത്ഥത്തിൽ യാക്കോബായ ശാഖയിലും റോമ്മാശാഖയി
ലും ഉള്ളവൎക്കു മാത്രമെ സംബന്ധിക്കയൊള്ളു. മററുള്ളവർ നാമധാരി
കളും നാട്യകാരും മാത്രമാണു. ഈ അൎത്ഥത്തിൽ ആലോചിച്ചാലും റി
പ്പോട്ടു വാചകത്തിനു പിശകില്ല. പല ശാഖകളിൽ ഉൾപ്പെട്ടവരെ
"ക്ഷണിച്ചുവരുത്തിയ സംഘത്തിൽ" ഇങ്ങനെ പ്രസ്താവിച്ചതു തെററാ

ണന്നുകൂടെ ഈ ലേഖകൻ അഭിപ്രായപ്പെടുന്നു. സ്വന്തകണ്ണിൽ കോലിരിക്കെ അന്യന്റെ കണ്ണിൽ കരടുണ്ടെന്നു വിചാരിക്കുന്ന സമ്പ്രദായമാണ ലേഖകൻ ഇവിടെ പ്രദർശിപ്പിച്ചിരിക്കുന്നതു. എന്തെന്നാൽ അദ്ദേഹം ഏതു പള്ളിക്കൂടത്തിൽ അദ്ധ്യാപകവേല ചെയ്യുന്നുവൊ അവിടെതന്നെ പല ശാഖകളിൽ ഉൾപ്പെട്ട ക്രിസ്ത്യാനികളെ വരുത്തിയിരുത്തിക്കൊണ്ടു, "സുറിയാനി" എന്ന പേർ ഏതുപ്രകാരം ഒരു പൊതുനാമമായി അദ്ദേഹം വിചാരിക്കുന്നുവൊ, ആ വിധത്തിൽ നാനാശാഖകൾക്കും പൊതുപ്പെട്ട "മാർത്തോമ്മാ സമുദായം" എന്ന പേർ ഒരു ശാഖയുടെ തനതാക്കുവാൻ തക്കവണ്ണം അടുത്ത കാലം മുതൽ പല റിപ്പോർട്ടുകളിൽ കൂടെക്കൂടെ പ്രസ്താവിച്ചുകാണുന്നതിൽ ആ ലേഖകൻ ഒരു പിശകും കണ്ടുപിടിക്കാഞ്ഞതല്ലെ ഇതിനെക്കാൾ അനീതി.

ഇനിയും ഇതെപ്പറ്റി അനേകവിധത്തിൽ പറവാനുണ്ടു. ദൈർഘ്യം ഭയന്നു ചുരുക്കുന്നു. പ്രാചീനകാലംമുതൽ ഇന്നെവരെയുള്ള നടപ്പുപ്രകാരം "സുറിയാനിസമുദായം", "സുറിയാനിസഭ", മാർത്തോമ്മാ ക്രിസ്ത്യാനികൾ, എന്നിപ്പേരുകൾ യാക്കോബായ സുറിയാനിക്കാരെക്കുറിച്ചു മാത്രം പറയുന്നവയാണ. റിപ്പോർട്ട വാചകം ആ കീഴ്നടപ്പിനെ അനുസരിച്ചു ഇരിക്കുന്നതെ ഉള്ളു, "സുറിയാനി" എന്ന പേർ ഒരു വിശേഷ ബഹുമാനമാണെന്നു സങ്കല്പിച്ചു. പലരും ആ നാമം ധരിക്കുവാൻ കൊതിക്കുന്നു- പ്രസ്തുത റിപ്പോർട്ട ആ കൊതിക്ക ഒരു തടസ്സമായി വന്നേക്കാമെന്നുള്ള ഭയം നിങ്ങളുടെ ലേഖകനെ അത്യന്തം പരിഭ്രമിപ്പിക്കുന്നതിനാൽ "കക്ഷത്തിൽ ഇരിക്കുന്നതു പോകയുമരുതു ഉത്തരത്തേൽ ഇരിക്കുന്നതു എടുക്കയും വേണം" എന്നുള്ള ഉദ്ദേശം വല്ലവിധവും സാധിക്കാൻവേണ്ടിയുള്ള ഒരുശ്രമമെന്നു മാത്രമെ ലേഖനത്തെക്കുറിച്ചു വിചാരിപ്പാനുള്ളു

നിങ്ങളുടെ ലേഖകൻ റിപ്പോർട്ടിനെ സംബന്ധിച്ചു വേറെ ചില ആക്ഷേപങ്ങൾ പ്രസ്താവിച്ചിട്ടുണ്ടു. എങ്കിലും അവയ്ക്കു പ്രത്യേകം മറുപടി പറയേണ്ടിയ ആവശ്യകത തല്ക്കാലം ഉണ്ടെന്നു തോന്നുന്നില്ല.

സിമ്മനാരി കെട്ടിടം, സ്ഥലം, ദ്രവ്യം ഇവ ഒരു "നസ്രാണിജാത്യൈക്യസംഘ"ത്തിനു ധാരാസാല്യദാനം തന്നതാണെന്നും മറ്റും പറയുന്നഭാഗം സാധുവാക്കുവാൻ തീറാധാരവും കോട്ടുവിധികളും കണക്കുകളും ആകപ്പാടെ ലേഖകൻ ഇല്ലാതാക്കിയെച്ചു പറയേണ്ടതായിരുന്നു എന്നു മാത്രം ഞാൻ പറഞ്ഞുകൊള്ളുന്നു.

റിപ്പോർട്ടിൽ ദിവാൻജി അവർകൾക്കു വന്ദനം പറഞ്ഞതിനെക്കുറിച്ചു ലേഖകൻ പറയുന്ന ആക്ഷേപം "കൊതിക്കെറുവു" എന്ന നാട്ടുവാക്കിൽ പറയാറുള്ള ഒരുതരം മനോവികാരത്തിന്റെ സൂചനകളാണെന്നു പ്രത്യക്ഷമാകയാൽ അതിനെക്കുറിച്ചും വിശേഷിച്ചൊന്നും പറയണമെന്നു തോന്നുന്നില്ല.

സുറിയാനിക്കാരൻ.

# മലങ്കര സുറിയാനി സുവിശേഷ സംഘം.

ഈ സംഘത്തിന്റെ പതിന്നാലാമത്തെ പൊതുയോഗം ഈമാസം ൨-ാം൹ ശനിയാഴ്ച പകൽ മൂന്നു മണിക്കു പഴയ സിമ്മനാരിയിൽവെച്ചു പ്രാൎത്ഥനാനന്തരം വന്ദ്യ- ദിവ്യശ്രീ- ബ. പുന്നൂസ് റമ്പാച്ചൻ അവൎകളുടെ അദ്ധ്യക്ഷതയിൻകീഴ് നടത്തപ്പെട്ടു- സാമാജികന്മാരും കേൾവിക്കാരുമായി പലരും കൂടിയിരുന്നു. പതിവുപോലെയുള്ള വേദവായനയും, മിനിറ്റുവായനയും കഴിഞ്ഞശേഷം മാർ ദിവന്നാസ്യോസ് സിമ്മനാരിയിലെ വിദ്യാൎത്ഥിയും ടി- സംഘത്തിലെ സാമാജികനുമായ ബ- സി. കുഞ്ഞൻ അവൎകൾ ഭരമേറ്റിരുന്നപ്രകാരം ഒരു വാചാപ്രസംഗം നടത്തിയതിന്റെ ചുരുക്കം താഴെ കാണിക്കുന്നു. ഒരുക്രിസ്ത്യാനിക്കുള്ള അനേകം ചുമതലകളിൽവെച്ചു ഏറ്റവലുതു സുവിശേഷപ്രചാരത്തിനായി പ്രയാസപ്പെടുക എന്നുള്ളതാകുന്നു എന്നും, ഇങ്ങനെ പ്രയാസപ്പെട്ടു വേല നടത്തുകയൊ നടത്തിക്കയൊ ചെയ്യുന്നതിനു ഈ സമയം പ്രത്യേകിച്ചു നോക്കെണ്ടതാകുന്നു എന്നും കാരണം, പാപാധിക്യത്താലും ദുരുപദേശപ്രവേശനത്താലും സഭയിൽ വളരെ വലച്ചിൽ ഉണ്ടെന്നും അതുകൊണ്ടു കൎത്താവിനെയും തന്റെ തിരുസഭയെയും സ്നേഹിക്കുന്ന എല്ലാവരും ദാവീദിനെപ്പോലെ പോൎക്കളത്തിലെക്കു കടക്കേണ്ടുന്ന സമയം ഇതുതന്നെ എന്നു ഈ കാലത്തുള്ള സുവിശേഷപ്രസംഗികളിൽ പലരും വചനത്തിനു വിരോധമായ ക്രിയകൾ കാണിക്കുന്നു എന്നും ഇതുകൊണ്ടു പ്രസംഗങ്ങൾ ഫലിക്കുന്നില്ലാ എന്നും വാസ്തവത്തിൽ ഫലം ഉണ്ടാകേണമെങ്കിൽ അനുഭവത്തിൽനിന്നു പ്രസംഗിക്കേണമെന്നും, സുവിശേഷപ്രസംഗം നിസ്സാരമായി തള്ളിക്കളയരുതെന്നും തള്ളിക്കളയുന്നവർ താലന്തു കുഴിച്ചുവെച്ച ഭൃത്യനെപ്പോലെ ശിക്ഷകൾക്കു പാത്രമായിതീരുമെന്നും കൎത്താവിന്റെ വരവിൻകാലം അടുത്തിരിക്കകൊണ്ടു നാം നല്ല ഉണൎവുള്ളവരായി സത്യജീവിതത്തിൽ ജീവിച്ചു, വചനത്തിൽ മാത്രമല്ലാ (വചനത്തിൽ വേണ്ടാ എന്നല്ല) ക്രിയയിൽകൂടി ക്രിസ്തുവിനെ മഹത്വപ്പെടുത്തുന്നവരായിരിക്കേണമെന്നും മറ്റും ആയിരുന്നു. രഹസ്യ ആലോചനയിൽ സംഘത്തിൽനിന്നു ചില സമാജികന്മാർ തിരുമേനികളുടെ കല്പനകളോടുകൂടെ അന്യസ്ഥലങ്ങളിൽ പോയി സുവിശേഷവേല നടത്തണമെന്നു സംഘക്കാൎക്കുണ്ടായിരുന്ന അഭിപ്രായത്തെ സാമാജികന്മാരിൽ ചിലർ നിവഹിച്ചു കൊള്ളാമെന്നു മനസ്സോടെ ഭരമേറ്റിരിക്കുന്നു. അതിനായി മനസ്സും താല്പൎയ്യവും ഉള്ളവരായ പള്ളിക്കാർ സിക്രട്ടറിക്കു അറിവുതരുമെന്നു വിശ്വസിക്കുന്നു.

ആജ്ഞാപ്രകാരം സിക്രട്ടരിമാർ

പി. പി. ജോസഫ്ശെമ്മാശൻ.

സി. എം. ചാക്കൊ.

൧൦൭൭ കുംഭം ൨-ാം൹

## ഒരുസമ്മാനദാനം.

വടകര പള്ളിവക കൃത്താട്ടുകളും സെൻറു ജോൺസു സ്കൂളിലെ കുട്ടികളുടെ സമ്മാനദാനം ൟ മാസം ൭-ാം നു- ദിവ്യശ്രീ ബഹുമാനപ്പെട്ട ഫീതാർകഴിയോഠന്നാൻ കത്തനാർ അവർകളുടെ അഗ്രാസനാധിപത്യത്തിൻ കീഴ വളരെ ഭംഗിയായി നടത്തപ്പെട്ടു. ൟ പള്ളിക്കൂടം തുടങ്ങിയിട്ടു ഒരു വർഷം മാത്രമെ ആയിട്ടുള്ളു എങ്കിലും ഇപ്പോൾ ൟ പള്ളിക്കൂടത്തിൽ നൂററമ്പതോളം കുട്ടികളും മലയാളം ഇംഗ്ലീഷ ൟ ഭാഷകളെ പഠിപ്പിക്കുന്നതിനു ൬ വാദ്ധ്യാന്മാരും ഉണ്ടു. ൟ പള്ളിക്കൂടം ഇത്ര വേഗത്തിൽ ൟ സ്ഥിതിയിൽ വന്നതു ടി. പള്ളിക്കാരുടേയും പ്രത്യേകമായി ബഹുമാനപ്പെട്ട പട്ടക്കാരുടേയും ഉത്സാഹത്താൽ ആകുന്നു എന്നറിയുന്നതിൽ വളരെ സന്തോഷിക്കുന്നതു കൂടാതെ, വിദ്യാഭ്യാസവിഷയത്തിൽ വളരെ വിമുഖത കാണിച്ചുവരുന്ന വടക്കർക്കു പൊതുവെ ഇതു ഒരു കണ്ണുപറിതമായിരിക്കണമെന്നു കൂടെ ഓർപ്പിച്ചുകൊള്ളുന്നു.

ഒരുവടക്കൻ.

## സൂചകങ്ങൾ.

വട്ടിപ്പണം — ഇതിന്റെ ഒരു ചരിത്രം കഴിഞ്ഞ മലയാള മിത്രത്തിൽ പ്രസ്താവിച്ചിരിക്കുന്നതിൽ പല പിശകുകൾ ഉണ്ടെങ്കിലും മിത്രം ഊഹങ്ങളായി മാത്രം പറയുന്നതിനാൽ ഞങ്ങൾക്കു വാദിപ്പാൻ ആവശ്യമില്ല. എന്നാൽ പ്രത്യക്ഷ റിക്കാട്ടുകൾക്കു വിരോധമായി മിത്രം പറഞ്ഞിരിക്കുന്ന ഒന്നു രണ്ടു സംഗതികളെ മാത്രം ചൂണ്ടികാണിക്കുന്നു.

(൧). മാത്തുതരകന്റെ വസ്തുകൾ ജപ്തിചെയ്തു വിററീടായ മുതലിൽ ഒരുഭാഗമായിരിക്കാം വട്ടിപ്പണമെന്നു ഒരു അഭിപ്രായം മിത്രം പറയുന്നുണ്ടു. ശങ്കുണ്ണിമേനോന്റെ തിരുവിതാംകൂർ ചരിത്രത്തിൽ പകർത്തിയിരിക്കുന്ന മെക്കാളിസായ്പിന്റെ ചില എഴുത്തുകളിൽനിന്നു, ദളവാ മാത്തുതരകന്റെ വസ്തുക്കളെ കരക്കാരിശിക്കു കണ്ടുകെട്ടിയതെ ഉള്ളു എന്നും ഉടൻ റിക്കാട്ടുകൾ എല്ലാം മെക്കാളി വിട്ടിപ്പിച്ചു എന്നും കാണുന്നു. ഇങ്ങനെയായിരുന്നാൽ മാത്തുതരകന്റെ കുടിശിക വട്ടിപ്പണത്തിന്റെ മൂലധനമായിരുന്നു എന്നു ഊഹിപ്പാൻ പാടില്ല.

(൨). പണത്തിന്റെ ആധാരം മെത്രാപ്പോലീത്തായെ ഏല്പിക്കാതെ റെസിഡെണ്ടാപ്പീസിൽ സൂക്ഷിക്കയും ആധാരത്തിനു ഒരു രസീതു മാത്രം കൊടുക്കയും ചെയ്തിരുന്നതിനാൽ "ഇതു ന്യായമായി സുറിയാനിക്കാർക്കു അവകാശപ്പെടുവാൻ പാടില്ലാത്ത ഒരു വകയായിരുന്നു" എന്നു മിത്രം അനുമാനിക്കുന്നു. വട്ടിപ്പണക്കേസിൽ നം. ൩൭-ാം അക്കമിട്ടു ഫയൽ ചെയ്തിട്ടുള്ള മൺറൊ സായ്പിന്റെ രണ്ടു എഴുത്തുകൾ ഉണ്ടു. ഇവയാൽ വട്ടിപ്പണത്തിന്റെ ആധാരം മെത്രാന്റെ കൈവശമിരുന്നു എന്നും പഞ്ചായവിസ്താരത്തിനു ഹാജരാക്കിയശേഷം പഞ്ചായവിധി മെത്രാൻ സമ്മതിക്കാതിരുന്നതിനാൽ ശേഷം റിക്കാട്ടുകളോടു കൂടെ പഞ്ചായക്കാർ റസിഡെണ്ടാപ്പീസിലേക്കു അയച്ചു കൊടുത്തതു മുതൽ അവിടെ സൂക്ഷിച്ചിരിക്കയാണെന്നും കാണുന്നു. ആ സ്ഥിതിക്കു മിത്രത്തിന്റെ അനുമാനം അടിസ്ഥാനമില്ലാത്തതാണെന്നു പ്രത്യക്ഷപ്പെടുന്നു.

❖ ❖ ❖

ഒരുമരണം — മാന്തുരുത്തിൽ പള്ളി ഇടവകയിൽ ചേർന്ന ആളും ആ പള്ളിസ്ഥാപനക്കു കാരണഭൂതനുമായിരുന്ന ദിവ്യശ്രീ. ചെറിയതോട്ടിൽ ഗീവറുഗീസു കത്തനാർ അവർകളുടെ ദേഹവിയോഗത്തെക്കുറിച്ചു കിട്ടിയ അറിവു ഇതിനുമുമ്പിൽ പ്രസ്താവിപ്പാൻ ഇടയാകാഞ്ഞതിൽ ഞങ്ങൾ വ്യസനിക്കുന്നു. മരണം പോയ തുലാം ൨-ാം നു- ആയിരുന്നു. ചെറുപ്പം മുതൽ ഭക്തിയിലും സന്മാർഗ്ഗത്തിലും വളർന്നു, മറ്റുള്ളവർക്കു ഒരു ദൃഷ്ടാന്തമാകത്തക്കവിധത്തിൽ ജീവിച്ചു എല്ലാവരാലും ആദരണീയനായിതീർന്ന ൟ പട്ടക്കാരൻ തന്റെ ൭൨-ാം വയസ്സിലത്രേ ഇഹലോകവാസം വെടിഞ്ഞതു. തന്റെ ജീവകാലത്തു ദ്രവ്യം സമ്പാദിക്കണമെന്നു അദ്ദേഹം ആഗ്രഹിച്ചിട്ടുള്ള ആൾ അല്ലായിരുന്നു. എങ്കിലും അദ്ദേഹത്തിനു മുട്ടുണ്ടായിരുന്നില്ല. മരണഹേതുവായ രോഗകിടക്കയിലും തന്നെ ശുശ്രൂഷിപ്പാനും ആവശ്യപ്പെട്ട സഹായം ചെയ്തുകൊടുപ്പാനും ആളുകൾക്കുണ്ടായ തിക്കും തിരക്കും അല്പമല്ലാഞ്ഞു. ൟ നല്ല പട്ടക്കാരന്റെ ആത്മാവിനുവേണ്ടി വിശ്വാസികൾ പ്രാർത്ഥിക്കട്ടെ.

ഒരു പുതിയ പള്ളിക്കൂടം:—റാന്നിയിൽ പള്ളിക്കാരുടെ വകയായി ഒരു ഇംഗ്ലീഷ പള്ളിക്കൂടം താമസിയാതെ ഉണ്ടാകുമെന്നു തോന്നുന്നു. ഇടവകപ്പത്രിക പത്രാധിപരവർകളുടെ അഗ്രാസനാധിപത്യത്തിൻകീഴ ഈ മാസം ൨൦-ാം ൹ റാന്നിയിൽ കൂടിയ ഒരു യോഗത്തിൽ പള്ളിക്കൂടം വേണമെന്നു തീൎച്ചപ്പെടുത്തുകയും യോഗത്തിൽ ഹാജരുണ്ടായിരുന്നവർതന്നെ ൩൦൦-ൽ പരം രൂപാ വരിയിടുകയും ചെയ്തതിനുപുറമെ, കെട്ടിടം തീൎന്നുകഴിഞ്ഞാൽ പള്ളിക്കൂടത്തിനു പോഷകധനമായി ൫൦൦- രൂപായിൽ കുറയാത്ത ഒരുസംഖ്യ സംഭാവന ചെയ്യാമെന്നു ആ പള്ളിയിൽ വികാരി അവർകൾ വാഗ്ദാനം ചെയ്കയും ഉണ്ടായി.

❖ ❖ ❖

"അപ്പോസ്തോല പരമ്പരയായിരിക്കുന്ന കാതോലിക്കാ സഭയിൽ ഞാൻ ഉൾപ്പെട്ടിരിക്കുന്നതു എന്തുകൊണ്ടു," എന്ന വിഷയത്തെപ്പറ്റി ലണ്ടൻ ബിഷോപ്പ ഇയിടെ ഒരു പ്രസംഗം ചെയ്തു. മൂന്നോ നാലൊ ശതാബ്ദങ്ങൾക്കുമുമ്പു ഈ സഭയിൽ ഉൾപ്പെടാത്തവരായി ആരും ഇല്ലാഞ്ഞതിനാൽ ഈ ചോദ്യം ആ കാലത്തു കേൾക്കപ്പെടുവാൻ ഇടയില്ലായിരുന്നു എന്നും, അടുത്തകാലത്തുമാത്രം ഉണ്ടായ ഭിന്നത നീങ്ങി സഭ പൂൎവ്വസ്ഥിതിയിൽ ഒന്നായി കാണ്മാൻ പ്രാൎത്ഥിക്കുന്നു എന്നും പറഞ്ഞതിന്റെശേഷം മേൽപ്പറഞ്ഞ ചോദ്യത്തിനു ബിഷോപ്പ ഉത്തരം പറവാൻ തുടങ്ങി. സഭ യേശു മിശിഹായാൽ സ്ഥാപിക്കപ്പെട്ടതും, നരകവാതിൽ അതിനെതിരായി പ്രബലപ്പെടുകയില്ലെന്നു അനുഗ്രഹിച്ചിട്ടുള്ളതും, പെന്തിക്കുസ്തിയിൽ വിശുദ്ധാത്മാവിനെ അയച്ചു സംരക്ഷിച്ചുവരുന്നതും ആണ പ്രധാന കാരണങ്ങളായി പറഞ്ഞതു. വിശ്വാസത്തിന്റെ ആധാരം വേദപുസ്തകം മാത്രമാണെന്നുള്ള തൎക്കത്തെക്കുറിച്ചും ബിഷോപ്പ പറകയുണ്ടായി. സഭയുടെ ആരംഭം മുതൽ വളരെക്കാലം കഴിഞ്ഞതിൽ പിന്നെ പുതിയ നിയമം ദൈവനിശ്വാസത്താൽ എഴുതപ്പെട്ടതെന്നു സഭ തീൎച്ചപ്പെടുത്തി സ്വീകരിക്കപ്പെട്ടുള്ളു. ൧൫൦൦ വൎഷത്തോളം അതിനെ ഭദ്രമായി സൂക്ഷിച്ചു ഈ കാലത്തെ പുതിയതരം അഭിപ്രായക്കാൎക്കു വേദപുസ്തകത്തെ കൊടുത്തതും സഭയാണ. സാക്ഷാൽ വേദപുസ്തകം ഇതാണെന്നുള്ളതിനു ആധാരം സഭയിലെ പാരമ്പൎയ്യമാണ. ആകയാൽ വിശ്വാസത്തിന്റെ സാക്ഷാൽ ആധാരം വേദപുസ്തകവും പൂൎവ്വകാലം മുതൽക്കുള്ള പാരമ്പൎയ്യവും ആണെന്നു ഡർഹാം ബിഷോപ്പായിരുന്ന ലൈററ് ഫുട്ട് പറഞ്ഞിരിക്കുന്നതു എത്രയും കൂടാത്ത പരമാൎത്ഥമാണെന്നും ബിഷോപ്പ പ്രസംഗിച്ചു.

❖ ❖ ❖

കെ. എൻ. ഡി. ഒരു ലേഖകൻ എഴുതുന്നതു:—"മിസ്റ്റർ കെ. എൻ. ഡി. അവർകൾ ശിശുസ്നാനത്തെ നിഷേധിച്ചു കുറെ മുമ്പു മലങ്കര സഭാതാരകയിൽ സവിസ്താരം പ്രസംഗിച്ചിരുന്നതും, അതിനു താങ്കൾ പത്രികമൂലം സമാധാനം പറഞ്ഞപ്പോഴെ, ജോലിത്തിരക്കു കൊണ്ടു അതു പൂൎത്തിയാക്കുവാൻ കഴിയാതെ വന്നതും പ്രസിദ്ധമാണല്ലൊ. എന്നാൽ താങ്കൾക്കു ജോലിത്തിരക്കു വരാനും അതുമൂലം പത്രസ്ഥലം ദുൎവ്യയം ചെയ്യാൻ ഇടവരാഞ്ഞതും ഒരു ഭാഗ്യമായിട്ടുതന്നെ വിചാരിക്കേണ്ടിയിരിക്കുന്നു. എന്തെന്നാൽ കഷ്ടിച്ചു ഒരു വൎഷത്തിനു മുമ്പു ശിശുസ്നാനത്തെ നിഷേധിച്ചു ഗാംഭീൎയ്യമായി പ്രസംഗിച്ച ഈ വിദ്വാൻ ഇപ്പോൾ "ശിശുസ്നാനം" എന്ന പേരിൽ ഒരുപുസ്തകം, അതു വേണ്ടെന്നു വാദിക്കുന്ന നാഗൽസായ്പിന്റെ "ക്രിസ്തീയസ്നാനം" എന്ന പുസ്തകത്തിനു മറുപടിയായി പുറപ്പെടുവിച്ചിരിക്കുന്നു. ആകയാൽ മിസ്റ്റർ കെ. എൻ. ഡി. ശിശുസ്നാനത്തെ നിഷേധിച്ചു താങ്കളുമായി വാദിക്കാൻ പുറപ്പെട്ടതു; അപ്പോൾ താൻ എഴുതിവന്നിരുന്നതൊ, എഴുതണമെന്നു വിചാരിച്ചിരുന്നതൊ ആയി ഇപ്പോൾ പുറപ്പെട്ട ഈ പുസ്തകത്തിൽ താങ്കളുടെ വിലയേറിയ യുക്തികളും ന്യായങ്ങളും കൂടി കൂട്ടത്തിലായി ചേൎത്തു പ്രസിദ്ധപ്പെടുത്താമല്ലൊ എന്നു വിചാരിച്ചായിരിക്കണം. അല്ലെങ്കിൽ ഒരേ സംഗതിയെക്കുറിച്ചു തന്നെ തിരിച്ചും മറിച്ചും വേദസാക്ഷികളോടും ന്യായങ്ങളോടും കൂടി കാണിപ്പാൻ താൻ സമൎത്ഥനാണെന്നു ജനങ്ങളെ ബോധപ്പെടുത്തുവാനായിരിക്കണം. ഒന്നുകിൽ അദ്ദേഹം ഒരു ജിജ്ഞാസകാരൻ, അല്ലെങ്കിൽ അയാൾ ഒരു ആത്മപ്രശംസകൻ. ഈ രണ്ടിൽ ഒന്നു തീൎച്ചതന്നെ. ഇദ്ദേഹം വേണ്ടെന്നു വാദിക്കുന്ന പല സംഗതികളുടെയും യഥാൎത്ഥ്യം ഇങ്ങനെ ക്രമേണ അദ്ദേഹത്താൽ തന്നെ വെളിപ്പെട്ടു വരും. എന്തായാലും പത്രാധിപരെ! താങ്കൾ പത്രസ്ഥലം അധികം മിനക്കെടുത്താഞ്ഞതു വലിയ ഭാഗ്യമായിപ്പോയി.

ഈ പുസ്തകം ഞങ്ങൾ ഇതുവരെയും വായിച്ചു കണ്ടില്ല. ഇ. പ. പ.

ഈലായി അംഗ്ലിയാ ബിഷോപ്പിന്റെ ഇടവകയിൽ മുപ്പത്തെഴു സംവത്സരം മുമ്പു എല്ലാ ഞായറാഴ്ചയും കുർബാന ഉണ്ടായിരുന്ന പള്ളികൾ പന്ത്രണ്ടു മാത്രമായിരുന്നു- ഇപ്പോൾ ൨൫൭- ഉണ്ടു.

❖ ❖ ❖

ഓക്സഫോർഡിലെ ബിഷോപ്പ വിദ്യാർത്ഥിയായിരുന്ന കോളെജു സന്ദർശിച്ച സമയം ആ കോളജുകാർ അദ്ദേഹത്തിനു കാഴ്ചയായി കൊടുത്ത വിശേഷപ്പെട്ട കാസായുടെ ചുവട്ടിൽ ഒരു കുരിശിൽ തൂങ്ങിയ രൂപവും ദൈവമാതാവിന്റെയും യോഹന്നാൻ ശ്ലീഹായുടെയും രൂപങ്ങളും ഉണ്ടായിരുന്നതായി കാണുന്നു.

❖ ❖ ❖

പള്ളിക്കൂദാശ—ത്രായിപള്ളി ഇടവകയിൽ ഉൾപ്പെട്ടവരായി അല്ലമ്പള്ളിയിൽ ഉള്ള സുറിയാനിക്കാർ സ്വദേശത്തു ഒരു പുതിയ പള്ളി സ്ഥാപിക്കയും മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ തിരുമനസ്സിലെ അനുവാദ പ്രകാരം മാർ ഗ്രീഗോറിയോസു മെത്രാപ്പോലീത്താ അവർകൾ കുംഭം ൨-ാം നു- പ്രതിഷ്ഠ കഴിക്കയും ചെയ്തിരിക്കുന്നു- തല്ക്കാലം കൊച്ചുപൌലൊസു റെമ്പാച്ചനെയാണ അവിടെ നിയമിച്ചിരിക്കുന്നതു.

❖ ❖ ❖

ഇംഗ്ലാണ്ടിലെ സഭയും സ്കോട്ട്ലാണ്ടിലെ മേൽപ്പട്ടക്കാർ ഇല്ലാത്ത സഭയും തമ്മിൽ യോജിക്കുന്നതിനെ പറ്റി നടക്കുന്ന ആലോചനയെ സംബന്ധിച്ചു ചർച്ച് ടൈംസ എന്ന പത്രം പറയുന്നതു— കാതോലിക്കാ സഭ എല്ലാക്കാലത്തും സ്ഥലത്തും അംഗീകരിച്ചു നടത്തി വന്നിരുന്ന അടിസ്ഥാനത്തിനു അനുരൂപമായി സ്കോട്ട്ലാണ്ടു സഭയും ക്രമപ്പെട്ടു കാണ്മാൻ ആഗ്രഹിക്കുന്നു. യോജിപ്പ എന്നു ഞങ്ങൾ പറയുന്നതു ഇതാണ.

❖ ❖ ❖

നമുക്കു മാമോദീസായോടു കൂടെ മൂറോൻ അഭിഷേകം എന്നൊരു പ്രത്യേക കൂദാശയുണ്ടല്ലൊ- അംഗ്ലിയാ സഭയിൽ ഇതിന്റെ സ്ഥാനത്തു സ്ഥിരീകരണം എന്ന കർമ്മമുണ്ടു. അതു ൧൫ വയസ്സു മുതൽക്കാണ നടത്താറുള്ളതു- ഇത്ര താമസിപ്പിക്കുന്നതു ശരിയല്ലെന്നും ആദ്യകാലങ്ങളിൽ മാമോദീസായോടു അടുത്ത കാലത്താണ ഈ കർമ്മം നടത്തി വന്നതെന്നും ൧൩-ാം വർഷം വരെ മൂന്നു വയസ്സിനു മുമ്പായി സ്ഥിരീകരണം നടത്തിയിരിക്കണമെന്നു നിയമം ഉണ്ടായിരുന്നു എന്നും എലിസബേത്തു രാജ്ഞിക്കു ആർച്ചബിഷോപ്പ ക്രാമ്മർ ജ്ഞാനസ്നാനവും സ്ഥിരീകരണവും ഒരുമിച്ചു കൊടുത്തതു മൂന്നാം ദിവസം ആയിരുന്നു എന്നും ഒരു വൃദ്ധനായ പാദ്രി പത്രത്തിലേക്കു എഴുതിയിരിക്കുന്നു.

❖ ❖ ❖

ഇന്ത്യയിൽ വേദപുസ്തകം പ്രചരിപ്പിക്കുന്നതിനു കൽക്കത്താ അംഗ്ലിയാ മെത്രാപ്പോലീത്തായും അംഗ്ലിയസഭയിൽനിന്നു തെറ്റിനടക്കുന്ന ഡിസന്റെഴ്സ എന്ന കൂട്ടരിൽ ചില പാദ്രിമാരും ചേർന്നു അയച്ച സഹായാപേക്ഷയെപ്പറ്റി ചർച്ച്ടൈംസ പറയുന്നതു—സംഘത്തിന്റെ ഉദ്ദേശം ഇന്ത്യമുഴുവനും വേദപുസ്തകം വാരിവിതറാനാകുന്നു- അങ്ങിനെ ചെയ്താൽ ഇന്ത്യയിൽ വേദജ്ഞാനം പ്രചരിക്കും പോലും- ഈ വകക്കു "സഭക്കാരുടെ സഹായം അപേക്ഷിച്ചപ്പോൾ സംഘം രണ്ടു കാര്യം ആലോചിക്കാനുണ്ടു. ഒന്നാമതു- വേദപുസ്തകം പ്രചരിപ്പിക്കാൻ സാക്ഷാൽ അർഹതയുള്ള സാക്ഷാൽ സഭ ഒന്നുമാത്രമെയുള്ളു. അതു അപ്പോസ്തോല പാരമ്പര്യമായ ഏക വിശുദ്ധ കാതോലിക്കാ സഭയാണ എന്നുള്ളതത്രെ. രണ്ടാമതു- പണ്ടൊരിക്കൽ യെശായ പ്രവാചകന്റെ പുസ്തകം കൈവശം ഉണ്ടായിരുന്ന ഒരു പുറജാതിക്കാരനോടു നീ വായിക്കുന്നതു തിരിച്ചറിയുന്നുവൊ "എന്നു ചോദിച്ചപ്പോൾ" ഒരുത്തൻ വഴി തിരിച്ചുതരാഞ്ഞാൽ അതു എനിക്കു എങ്ങനെ കഴിയും" എന്നു അവൻ ഉത്തരം പറഞ്ഞതും പീലിപ്പോസ അവന്റെ വായ് തുറന്നു യേശുവിനെ സുവിശേഷിച്ചതിന്റെശേഷം മാത്രമെ അവനു ജ്ഞാനം ഉണ്ടായുള്ളു എന്നുള്ളതും അത്രെ.

## സമ്മതിച്ചു എഴുതീട്ടുള്ളവരുടെ പേരു വിവരം കണക്കു.

| | | സമ്മതിച്ചതു | | പിരിഞ്ഞതു |
|---|---|---|---|---|
| | അവർകൾ | ക. | ച. | ക. |
| പിറവത്തു ബ. പള്ളിയിൽനിന്നും | | ൦ | ൦ | ൧൫ |
| മുറന്തകിൽ പൌലൊസു കത്തനാർ | ,, | ൨൦൦ | ൦ | ൪൫ |
| പുത്തൂര മക്കൊസു കത്തനാർ | ,, | ൫൦ | ൦ | ൦ |
| വട്ടക്കാട്ടിൽ സ്കറിയാ കത്തനാർ | ,, | ൩൫ | ൦ | ൦ |
| കൂരാമെൽ അബ്രാഹം കത്തനാർ | ,, | ൩൫ | ൦ | ൦ |
| നെടുങ്ങാട്ടു തൊമാ കത്തനാർ | ,, | ൪൫ | ൦ | ൧ |
| പുത്തൻപുരക്കൽ യൌസെപ്പു കത്തനാർ | ,, | ൪൫ | ൦ | ൧ |
| കാരാമെൽ തൊമ്മാ കത്തനാർ | ,, | ൪൫ | ൦ | ൧ |
| തെക്കാട്ടിൽ പൌലൊസു കത്തനാർ | ,, | ൪൫ | ൦ | ൦ |
| എട്ടമനച്ചിറ ഗീവറുഗീസു കത്തനാർ | ,, | ൨൫ | ൦ | ൦ |
| നടുവിലെടത്ത ഗീവറുഗീസു കത്തനാർ | ,, | ൨൫ | ൦ | ൦ |
| വാട്ടനടിയിൽ സ്കറിയാ കത്തനാർ | ,, | ൨൫ | ൦ | ൦ |
| വേട്ടൊത്തിൽ അബ്രാഹം കത്തനാർ | ,, | ൨൫ | ൦ | ൦ |
| മുടപ്പുള്ളി ഗീവറുഗീസു കത്തനാർ | ,, | ൨൫ | ൦ | ൦ |
| ചവറംപ്ലാക്കിൽ കറിയാക്കൊസു കത്തനാർ | ,, | ൨൦ | ൦ | ൦ |
| വരിക്കോലി ഗീവറുഗീസു കത്തനാർ | ,, | ൩ | ൨൪ | ൦ |
| മുറന്തകിൽ ചാണ്ടി മുതൽ പേരു | ,, | ൨൦൦ | ൦ | ൦ |
| മങ്ങലശ്ശേരി പൈലി മുതൽ പേരു | ,, | ൨൦൦ | ൦ | ൦ |
| കുന്നത്തു ചെറിയ മുതൽ പേരു | ,, | ൨൦൦ | ൦ | ൨൨ |
| കാക്കനാട്ടിൽ ചാക്കൊ | ,, | ൫൦ | ൦ | ൦ |
| നെട്ടടിയിൽ വർക്കി | ,, | ൫൦ | ൦ | ൨൦ |
| വാളാട്ടി മാണി | ,, | ൫൦ | ൦ | ൦ |
| നെടുംപാമ്പാക്കട മത്തായി | ,, | ൫൦ | ൦ | ൦ |
| മങ്ങലത്ത ചെറിയ | ,, | ൫൦ | ൦ | ൦ |
| കാരാമ്മെൽ പുത്തൻപുരക്കൽ അബ്രാഹം | ,, | ൩൫ | ൦ | ൦ |
| കുട്ടപ്ലാക്കിൽ ഇത്താപ്പിരി | ,, | ൪൫ | ൦ | ൦ |
| വലിയപറമ്പത്തിൽ ഇട്ടൻ | ,, | ൪൫ | ൦ | ൦ |
| കരികളങ്ങരെ കുഞ്ഞൻ | ,, | ൪൫ | ൦ | ൦ |
| പുത്തൻപുരക്കൽ ചെറിയമുതൽപേര | | ൪൨ | ൦ | ൩ |
| മടത്തിപ്പറമ്പിൽ ഉലഹന്നൻ | | ൨൫ | ൦ | ൫ |
| അച്ചാതട്ടത്തിൽ പുത്തൻപുരയിൽ ഇളപ്പ | ,, | ൨൪ | ൦ | ൦ |
| തറമറ്റത്തിൽ ഉലഹൻ | ,, | ൨൪ | ൦ | ൦ |
| പട്ടത്തൊട്ടത്തിൽ യൌസെപ്പ | ,, | ൨൪ | ൦ | ൦ |
| കട്ടക്കോട്ടി പത്രൊസ | ,, | ൨൨ | ൦ | ൦ |
| മടത്തി മ്യാലിൽ യൌസെപ്പ | ,, | ൨൦ | ൦ | [illegible] |
| തളിയച്ചിറ ഇട്ടൻ | ,, | ൨൦ | ൦ | ൦ |
| ചൊള്ളിക്കാട്ടിൽ ചാക്കൊ | ,, | ൨൦ | ൦ | ൦ |
| തളിയച്ചി പുരോത്ത് | ,, | ൨൦ | ൦ | ൦ |
| തടത്തിൽ തൊമ്മൻ | ,, | ൨൦ | ൦ | ൦ |
| മീഞ്ചാപാട്ടു വർക്കി | ,, | ൨൦ | ൦ | ൦ |
| പറവെലി പാവു | ,, | ൨൦ | ൦ | ൪ |
| എലഞ്ഞിമറ്റം വർക്കി | ,, | ൨൦ | ൦ | ൦ |
| ചവറമ്പിലാക്കിൽ കുഞ്ഞൻ | ,, | ൨൦ | ൦ | ൦ |
| മങ്ങലത്തു കുഞ്ഞൻ മുതൽപേര | ,, | ൨൦ | ൦ | ൦ |
| കക്കാത്തി ഉലഹന്നൻ | | ൨൦ | ൦ | ൦ |
| വെട്ടുവഴി മത്തായി | ,, | ൨൦ | ൦ | ൦ |
| അമ്പാട്ടിൽ ചാക്കൊ | ,, | ൧ | ൦ | ൦ |
| പുളിക്കൽ പുനത്തിൽവർക്കി | ,, | ൫ | ൦ | ൦ |
| വേഴവെലി മത്താൻ | ,, | ൫ | ൦ | ൦ |
| തലക്കാട്ടിൽ പുരവത്തു | ,, | ൫ | ൦ | ൦ |
| | ,, | ൫ | ൦ | ൦ |

(തുടരും)